# THE CHURCH WEEKLY

Vol. VI | SUNDAY 23rd MARCH 1952 | PRICE 2 ANNAS PER COPY | NO. 1

# LOVE

## THE SPIRIT IN WHICH WE SHOULD KEEP LENT

Father Laurence S. Jackson, M. A., L. Th.

II

In England, churchfolk receive Self Denial Boxes at the beginning of Lent. These are collected at Eastertide, and the moneys used for some missionary cause.

In any case this Holy Season should be a real time of self-denial. Luxuries and self-indulgence must be avoided, and we should ever look beyond ourselves. "How can I help others?" must be a question ever in our mind. There is a story of an old lady, who used to have her plateful of meat cut off from the joint at dinner time, placed aside, while she ate her dry bread, and then when the meal was over, she used to take it to some poor sick person in the village.

You see what this means. If we limit our food and drink in Lent, we should apply the money-saved to charitable purposes, so that our self denial may bring forth fruits for the benefit of others. So we can do a double duty-train ourselves in self-discipline, and find funds for charity and good words.

But our self-discipline must not only apply to our food. It must affect our amusements. If Christ could give up the joys of Heaven and come down to earth to live and die for us, then surely during these days of abstinence and fasting we can live more quietly and more devotionally. But again we should be practical. If we are accustomed to spend a certain sum of money each week on some form of relaxation, then the same amount should be put aside and used for some good cause. The various missions of the Church need every penny they can get in order faithfully to obey the command of Christ and carry the Gospel to the four corner of the earth.

Again we should use this Lenten Season for the deepening of our spiritual life. In this old Church, we need to learn more and more why Christ gave us the Holy Qurbana. It was not bestowed upon us that every Sunday we should behold the offering as a wonderful and majestic Drama, but that, as our sister Church of England says: we might

"draw near with faith, and take
this Holy
"Sacrament to your comfort."

The dear Lord does not want us to keep at a distance. That is why He instituted Sacraments. They have been given to us sinful beings for our use, that

"our sinful bodies may be made
clean by His Body"
"and our souls washed through his
"most precious Blood, that we
may evermore
"dwell in him and He in us."

Let us during this Lent so approach our Lord, that God may receive from his sons and daughters their dutiful worship and obedience. You might make the words of Father Ignatius of Llantony, your own.

"Let me come closer to thee Jesus,
"Yes closer every day;
"Let me lean harder on thee, Jesus,
"Yes harder all the way."

I am sure that there will only be a real revival in our ancient Church, when there is more personal devotion to our Saviour. Father Ignatius quoted above, was one of the pioneers of the restriction of the Religious Life for men in the English Church. As a deacon he became a monk of the order of S. Benedict and so became suspect by the English hierarchy of his day, and was not advanced to the priesthood until a Bishop in the Syrian Line of our own Church, came to his rescue. He lies at Llantony in his chapel, now falling into ruins, and I have said prayers at his sepulchre. He combined Catholic devotion with evangelical zeal, and that combination we need in this venerable Church of S. Thomas. Shall we seek to draw nearer every day of this Lenten Season to our dear Saviour.

This growth in grace will lead us to a true sympathy that is "a suffering with" our fellow men. We are bidden to love our neighbours as ourself, but this can only be when we love God with our heart, and soul, and mind and strength and remember our neighbours included the Hindu and the Muslim at our gate: as well as the poor whom we in our pride, have dared to call "outcast" All men bear the image of the creator, no matter how faint it may be. All are brethren for whom Christ died, even if they be not of this fold. And love shown to a brother is love to Christ. Let us try and exhibit this love, to all and sundry. In our domestic circles, let us strive with might and main to love even

# അമ്മയും മകനും

(അലക്സ്)

## അദ്ധ്യായം 8.

രാജനും ലൂസിയും തമ്മിലുള്ള പ്രണയവാർത്ത മേരിയെ പരിഭ്രാന്തചിത്തയാക്കുകയാണുണ്ടായതു്. സിനിമാചിത്രംപോലെ നിരവധി സംഭവങ്ങൾ ഒന്നിനു പുറകെ ഒന്നായി അവളുടെ മനോമുകുരത്തിൽ പ്രതിബിംബിച്ചു. രാജൻ ഒരു ബാലനായിരുന്നപ്പോൾ, ലൂസിയുടെ മാതാവു് ലൂസിയെയുംകൊണ്ടു ദിവസേന അവിടെ വരുന്നതും, ആ ശിശുക്കളുടെ ലീലകൾകണ്ടു, ലൂസിയുടെ മാതാവു് തന്നെ പലപ്പോഴും, അവരെ രണ്ടുപേരെയും ദമ്പതികളാക്കി സങ്കല്പിച്ചുകൊണ്ടു വിനോദങ്ങൾ പറയുന്നതും, മററും മേരി ഓർത്തു. പക്ഷെ അവരുടെ നില ഇന്നു് പാടെ മാറിയിരിക്കുകയാണല്ലോ. അന്നു് രാജൻ ഒരു എൻജിനീയരുടെ ഓമനപ്പുത്രനായിരുന്നു. ഇന്നവൻ ഒരപ്പക്കാരിയുടെ മകൻ മാത്രമാണു്. അതുകൊണ്ടു രാജന്റെ പ്രണയനാടകം എന്തുമാത്രം ശുഭപര്യവസായി ആയി പരിണമിക്കുമെന്നതിനെപ്പററി മേരി ആശങ്കപൂണ്ടു.

ഏതായാലും മേരി ഒരു കാര്യം മാത്രം രാജനെക്കൊണ്ടു സമ്മതിപ്പിച്ചു. അതായതു് ലൂസിയുടെ മാതാപിതാക്കളുടെ അനുമതി കൂടാതെ ഈ പ്രണയരംഗങ്ങൾ നീട്ടിക്കൊണ്ടുപോകയില്ലെന്നുള്ളതുതന്നെ. ഏതു വിധമാണു് ലൂസിയുടെ മാതാപിതാക്കളെ ഈ വിവരം അറിയിക്കേണ്ടതെന്നുള്ളതിനെപ്പററി രാജനും ലൂസിയും തലചുട്ടു് ആലോചിച്ചു. വിവരം മുഴുവനും സധൈര്യം മാതാപിതാക്കളെ അറിയിക്കേണ്ടതു ലൂസിയുടെ ചുമതലയാണെന്നു് അവർ രണ്ടുപേരും തീരുമാനിച്ചു. അതനുസരിച്ചു ചെയ്യാമെന്നു് ലൂസി ഏല്ക്കുകയും ചെയ്തു. എന്നാൽ, അവൾ അതിനുവേണ്ടി തുനിഞ്ഞപ്പോൾ മാത്രമാണു്, ഏററ കാര്യം അത്രമാത്രം ലഘുവായ ഒന്നല്ലെന്നു് അവൾക്കു മനസ്സിലായതു്. അമ്മയോടോ, അപ്പനോടോ, ആരോടെങ്കിലും ഒരാളോടു വിവരം ധരിപ്പിക്കുന്നതിനു് അവൾ പലപ്രാവശ്യം മുതിർന്നു. എന്നാൽ ആ അവസരങ്ങളിലെല്ലാം, അവളുടെ നാക്കു വായിൽത്തന്നെ ഒട്ടിപ്പിടിച്ച അനുഭവം മാത്രമാണുണ്ടായതു്. ഈ വിഷയത്തെപ്പററി ഒരക്ഷരം സംസാരിക്കുന്നതിനു് അവൾക്കു സാധിച്ചില്ല. സാധു പെൺകുട്ടി. എല്ലാ ദിവസവും വൈകിട്ടു രാജന്റെ സന്നിധിയിൽനിന്നും പല പുതിയ തീരുമാനങ്ങളോടുംകൂടെ അവൾ വീട്ടിലേക്കു തിരിക്കും. എന്നാൽ അടുത്ത ദിവസം അക്കാര്യത്തിൽ പരിപൂർണ്ണമായ പരാജയത്തോടുകൂടെ മാത്രമാണു് തിരികെ വരിക. അവസാനം ലൂസിയുടെ ഈ പരിതാപകരമായ അവസ്ഥ രാജന്റെ ഹൃദയത്തെ അലിയിച്ചു. ലൂസിക്കു വിഷമകരമായ ഒരു ജോലി ചെയ്യുന്നതിനു അവളെ നിർബന്ധിക്കുന്നതു് തന്റെ പൌരുഷത്തിനു് ചേർന്നതല്ലായെന്നു് രാജൻ കരുതി. പുരുഷധർമ്മം എപ്പോഴും അബലകളായ സ്ത്രീകളെ സഹായിക്കുകയാണല്ലോ. അതുകൊണ്ടു ലൂസിയുടെ മാതാപിതാക്കളെ അവരുടെ പ്രണയരഹസ്യം അറിയിക്കുന്ന ഭാരം രാജൻതന്നെ ഏറെറടുത്തു. ഏതുവിധമാണു് അതു് ചെയ്യേണ്ടതെന്നുള്ളതിനെപ്പററി വീണ്ടും കൂടിയാലോചനകൾ പലതും കഴിഞ്ഞു. അവസാനം വിവരമെല്ലാം വ്യക്തമായി എഴുതി അഞ്ചലിൽ ലൂസിയുടെ പിതാവിനു് അയച്ചുകൊടുക്കുവാൻ തന്നെ തീരുമാനിച്ചു.

രാജനും ലൂസിയും ചേർന്നു് പലതരത്തിലുള്ള കത്തുകൾ തയ്യാറാക്കി. പക്ഷെ അതൊന്നും തന്നെ രണ്ടാമതൊരു വായനയ്ക്കു് അത്ര തൃപ്തികരമായി തോന്നിയില്ല. എഴുതുകയും, വലിച്ചുകീറുകയും, പിന്നെയും എഴുതുകയും, അതു വീണ്ടും നശിപ്പിക്കുകയുമായി ആഴ്ചകൾ രണ്ടുമൂന്നു കഴിഞ്ഞു. അവസാനം അവരുടെ പ്രണയത്തിന്റെ ഒരു ചുരുങ്ങിയ ചരിത്രവും, അതിനു് ലൂസിയുടെ മാതാപിതാക്കളുടെ അനുഗ്രഹങ്ങൾ പ്രതീക്ഷിക്കുന്നതായുള്ള ഒരു അപേക്ഷയുമായി ഒരു കത്തു് ഒരു വിധം തയ്യാറാക്കി. അതു രണ്ടാമതു വായിച്ചുനോക്കുന്നതിനു അവർ ധൈര്യപ്പെട്ടില്ല. അന്നു് വൈകിട്ടുതന്നെ രാജൻ അതു് അഞ്ചൽപെട്ടിയിൽ ഡോക്ടർ ജോർജ്ജിന്റെ വിലാസം എഴുതി നിക്ഷേപിക്കുകയും ചെയ്തു.

അന്നു് വൈകിട്ടു രാജനും ലൂസിയും പരസ്പരം പിരിഞ്ഞതു് തുടിക്കുന്ന ഹൃദയത്തോടും നിറഞ്ഞ കണ്ണുകളോടുംകൂടെയായിരുന്നു. ഇനിയും അവർ പരസ്പരം കാണുന്നതു തന്നെ അടുത്ത ദിവസത്തെ ലൂസിയുടെ മാതാപിതാക്കളുടെ മനോഗതിമാത്രം അനുസരിച്ചാണല്ലോ സ്ഥിതിചെയ്യുന്നതു്. ലൂസിയുടെ മാതാപിതാക്കൾക്കു ഈ ബന്ധം അരോചകമാണെങ്കിൽ....രാജനു് അതു ചിന്തിക്കുവാൻ പോലും സാദ്ധ്യമായിരുന്നില്ല. അവന്റെ ഹൃദയം അത്രമാത്രം ലൂസിയിൽ ലയിച്ചിരുന്നു.

അന്നു രാത്രി രാജൻ അശേഷം ഉറങ്ങിയില്ല. വിചിത്രങ്ങളും വിവിധങ്ങളുമായ ദിവാസ്വപ്നങ്ങളിൽ അവൻ ഓരോ മണിക്കൂറും കഴിച്ചുകൂട്ടി. ലൂസിയുടെ മാതാപിതാക്കളുടെ അനുമതി ലഭിക്കുകയാണെങ്കിലുള്ള അനന്തരസ്ഥിതികൾ—അവരുടെ വിവാഹം, മധുവിധു, കുടുംബജീവിതം മുതലായവയാണു് ഒരു സമയത്തെ ദിവാസ്വപ്നവിഷയങ്ങളെങ്കിൽ, അടുത്ത സമയത്തു് അതിനു് നേരെ വിപരീതമായിരിക്കും. ലൂസിയുടെ പാണിഗ്രഹണത്തിനുള്ള അനുവാദം നിരസിക്കപ്പെടുകയാണെങ്കിൽ ജീവിതത്തിലെ ആശ മുഴുവൻ നശിച്ചു്

---

those we do not like. This is a most difficult thing to do, but Christ can help us to do it. By his grace we can overcome our own feelings and emotions. He moved about among men and showered his love upon all with whom he made contact. Among his disciples there were some who sorely tried him, but he never failed them, though they failed him. Let us try to follow in his steps, for:

"Who goeth in the way Christ hath gone,
"Is much more sure to meet with him, than one,
"That travelleth by-ways,
"Perhaps, my God, though he be far before,
"May turn, and take me by the hands and more,
"May strengthen my decays."

Thus will we be responding to the call of Jesus from the Cross of Calvary. As we gaze upon the thorn-crowned. Head, the pierced hands and feet, and realise what our sin mean, and how in all the Saviour's suffering:

"Deep in his heart for us
"The wounds of love he bore,
"That love which he enkindles still
"In hearts that him adore.

And, as that call of the Saviour: "This have I done for thee: what doeth thou for me", rings out from the Cross, we shall reply:

"O Love, I give myself to thee,
"Thine ever, only thine to be."

Amen.

രാജൻ നാടുവിട്ടുപോകുന്നതും, അവസാനം ആത്മഹത്യ ചെയ്യുന്നതുമായ ചിത്രമായിരിക്കും. അടുത്തദിവസം ഒൻപതുമണിയോടു കൂടിയായിരിക്കും, ഡോക്ടർ ജോർജ്ജിനു് ആ കത്തു് കിട്ടുന്നതെന്നു് രാജനു് അറിയാമായിരുന്നു. ആ കാളരാത്രി അവസാനിച്ചെങ്കിലും രാജൻ കിടക്കയിൽനിന്നു് എഴുന്നേൽക്കുകയുണ്ടായില്ല. അവന്റെ മനോരാജ്യം അവനെ എഴുന്നേൽക്കുന്നതിനുപോലും ശക്തിയില്ലാതാക്കിത്തീർത്തു.

ലൂസിയുടെ സ്ഥിതിയും രാജന്റേതിൽനിന്നു് ഒട്ടുംതന്നെ വ്യത്യസ്തമായിരുന്നില്ല. വിവിധങ്ങളായ ആശങ്കകളോടും, തികഞ്ഞ ഹൃദയഭാരത്തോടും കൂടെയാണു് അവൾ അന്നു രാവിലെ ഉണർന്നെഴുന്നേറ്റതു്. ഒൻപതുമണിയോടുകൂടെ രാജന്റെ കത്തു അവളുടെ പിതാവിനു് ലഭിക്കുമെന്നു് അവൾക്കറിയാമായിരുന്ന ആ ഒരു വിഷമസന്ദർഭത്തെ അഭിമുഖീകരിക്കുന്നതിനു് അശക്തയായി അവൾക്കുതന്നെ തോന്നി. അതുകൊണ്ടു ലൂസി എട്ടുമണിക്കുതന്നെ കാപ്പികുടി കഴിഞ്ഞു കോളജിൽ പോകുന്നതിനു് ഒരുങ്ങി. പതിവില്ലാതെ ഇത്ര നേരത്തെ കോളജിൽ പോകുന്നതിനു് ലൂസി ഒരുങ്ങിയതിൽ പ്രതിഷേധിച്ചു അവളുടെ മാതാവു്, അവളെ ചില ചില്ലറ ഗൃഹജോലികൾ ഏല്പിച്ചു. ലൂസി ചില ഒഴിവുകഴിവുകൾ പറഞ്ഞുനോക്കിയെങ്കിലും അതൊന്നുംതന്നെ ശാഠ്യബുദ്ധിയായ ആ മാതാവിനെ അവളുടെ നിശ്ചയത്തിൽനിന്നും വ്യതിചലിപ്പിക്കുന്നതിനു് സാധിച്ചില്ല. അതോടുകൂടെ ലൂസിയുടെ ഹൃദയഭാരം വർദ്ധിച്ചു. അവൾ അവളുടെ പഠിത്തമുറിയിൽ ഇരുന്നു്, അമ്മ ഏല്പിച്ച ഏതോ തുന്നൽപ്പണി ചെയ്തിരുന്നു. അപ്പോഴും അവളുടെ മനസ്സു് രാജനിൽത്തന്നെ പതിഞ്ഞിരുന്നു

ഏതാണ്ടു ഒൻപതുമണിയോടുകൂടെ ഗേറ്റിൽക്കൂടെ ഒരാൾ നടന്നു് അവളുടെ വീട്ടിലേക്കു് പ്രവേശിച്ചു. ലൂസി ആ ആളിനെ കണ്ടതോടുകൂടെ ഞെട്ടിപ്പോയി. അവളുടെ ശ്വാസോച്ഛ്വാസം നിലച്ചു. അതു് അഞ്ചൽക്കാരനല്ലാതെ മറ്റാരുമല്ലായിരുന്നു. അവളുടെ വിധി നിശ്ചയിക്കുന്നതു് സംബന്ധിച്ചുള്ള രാജന്റെ കത്തുമേന്തി ആ മനുഷ്യൻ ആഗതനായിരിക്കുകയാണു്. ഒരു എഴുത്തു മാത്രമേ അന്നുണ്ടായിരുന്നുള്ളു. അതു രാജന്റേതുമായിരുന്നു.

ഡോക്ടർ ജോർജ്ജ് ആ എഴുത്തു വാങ്ങി പൊട്ടിക്കുന്നതും, വായിക്കുന്നതുമെല്ലാം, ജന്നലിൽക്കൂടെ ലൂസി തുടിക്കുന്ന ഹൃദയത്തോടുകൂടെ നോക്കിക്കണ്ടു. ഡോക്ടരുടെ മുഖം കുറെക്കൂടെ ഗൌരവഭാവം കൈക്കൊള്ളുന്നതായി അവൾക്കു തോന്നി. "ഏലിയാമ്മേ" അടുക്കളയിൽ ഏതോ ജോലി ചെയ്തുകൊണ്ടിരുന്ന ലൂസിയുടെ മാതാവിനെ വിളിച്ചു.

ലൂസിക്കു അവിടെ നിൽക്കുന്നതു അസഹനീയമായിത്തോന്നി. അമ്മയുടെ അനുവാദം ചോദിക്കാതെതന്നെ കോളജിൽ പോകുന്നതിനുവേണ്ടി അവൾ പുസ്തകങ്ങൾ എടുത്തു. എന്നാൽ ആ സമയം ഏലിയാമ്മ തളത്തിൽ പ്രവേശിച്ചതുമൂലം, എന്തുചെയ്യേണ്ടുയെന്നറിയാതെ പുസ്തകങ്ങളും കൈയിലെടുത്തു അവൾ ആ മുറിയിൽതന്നെ നിൽപ്പായി.

രാജന്റെ എഴുത്തു വായിച്ചതോടുകൂടെ ഏലിയാമ്മയുടെ ഭാവം മുഴുവനും പകർന്നു. ഒരഗ്നിപർവ്വതം പൊട്ടുന്ന അനുഭവമാണു അവിടെ നടന്നതു്. "ആ ഇപ്പോളിക്കു് ഇത്രക്കായോ?" എന്നവൾ അലറി. വികാരാവേശത്താൽ സംസാരിക്കുന്നതിനുപോലും ആ മാതാവിനു സാധിച്ചില്ല. വിക്കിവിക്കി അവൾ പറഞ്ഞു.

"ഇല്ലാ! ഇല്ലാ, എന്റെ മകളെ അപ്പക്കാരി മറിയയുടെ മകനു് ഞാൻ കൊടുക്കുകയില്ല. എന്റെ തൊണ്ടയിൽ ജീവനുള്ള കാലം കൊടുക്കയില്ല."

അനന്തരം ഏലിയാമ്മ ലൂസിയുടെ മുറിയിലേക്കു പാഞ്ഞു. ഓടിരക്ഷപെടുന്നതിനു നിവൃത്തിയില്ലാതെ കുടുക്കിലകപ്പെട്ട ഒരു മാൻപേടയെപ്പോലെനിന്നു് വിറച്ചുകൊണ്ടിരുന്ന ലൂസിയുടെ മുറിയിലേക്കു് കയറിവന്നതു കലികൊണ്ട ഒരു കാളിതന്നെയായിരുന്നു.

"എടീ—എടീ— നീയുംകൂടെ ഇതു സമ്മതിച്ചതാണോ? ഏലിയാമ്മ വീണ്ടും അലറി. ലൂസിയുടെ നാക്കു വീണ്ടും വായിൽത്തന്നെ അമർന്നു. അധരങ്ങൾ ജലമയം അശേഷമില്ലാതെ വരണ്ടു. ആ സമയം അവളെ ആരാധിക്കുകയും അവൾക്കുവേണ്ടി ജീവിക്കുകയും ചെയ്യുന്ന രാജന്റെ ചിത്രം അവളുടെ മനോമുകുരത്തിൽ ഉദിച്ചുയർന്നു. ആ സുകുമാരകളേബരം അവൾക്കു ഒരു പുതിയ ജീവൻ നൽകി. ഏതിനെയും അഭിമുഖീകരിക്കുന്നതിനുള്ള ഒരു നവശക്തി ആ ചിത്രം അവൾക്കു പ്രദാനം ചെയ്തു.

"അതെ!" എന്നുമാത്രം മന്ദസ്വരത്തിലെങ്കിലും ദൃഢമായി അവൾ ഉച്ചരിച്ചു. ഈ ഒരുത്തരം ഏലിയാമ്മ അശേഷം പ്രതീക്ഷിച്ചില്ലായിരുന്നു. അവളോടു ലൂസി ഇതിനു മുമ്പൊരിക്കലും ഈ രീതിയിൽ ധൈര്യമായി സംസാരിച്ചിട്ടുമില്ലായിരുന്നു. കോപം മൂലം ഏലിയാമ്മയുടെ സുബോധംകൂടെ നഷ്ടപ്പെട്ടതുപോലെയായി.

"അതേന്നോ? നിനക്കു അതെന്നോടു പറയാനായോടീ. അവൻ ആരാടി, നീ അതു സമ്മതിക്കാൻ. നിനക്കു കുറെയൊക്കെ സ്വാതന്ത്ര്യം തന്നിട്ടല്ല്യോടീ ഈ തേവടിശ്ശിത്തരം. എടീ—എടീ—നീ ഇനി കോളജിൽ പഠിക്കാൻ പോകുന്നതു ഒന്നു കാണണം." ഏലിയാമ്മ ലൂസിയുടെ പുസ്തകങ്ങളും നോട്ടുബുക്കുകളും ജന്നലിൽക്കൂടെ വെളിയിലേക്കു വലിച്ചെറിഞ്ഞു. അതുകൊണ്ടും അരിശം അടങ്ങാതെ, ലൂസിയുടെ ബ്ലൌസു മുഴുവൻ വലിച്ചുകീറി. അവളെ അർദ്ധനഗ്നയാക്കി.

"നീ ഇനി ഒന്നു കോളജിൽ പോകുന്നതു കാണണം. നിന്നെ ഞാൻ പെറ്റതാണെങ്കിൽ, ഈ മുറിയിൽനിന്നു് വെളിയിലിറങ്ങാൻ സമ്മതിക്കുകയില്ല." ഏലിയാമ്മയുടെ ഹൃദയത്തിൽ തോന്നിയതെല്ലാം ഒരു ഭ്രാന്തിയെപ്പോലെ അവൾ വിളിച്ചുപറഞ്ഞു. ഇതുപോലൊരു പ്രക്ഷോഭണം ലൂസി ഒരിക്കലും പ്രതീക്ഷിച്ചിരുന്നില്ല. അതവൾക്കു സഹിക്കാവുന്നതിൽ അതീതമായിരുന്നു. അടുത്തുണ്ടായിരുന്ന ഒരു കട്ടിലിൽ വീണു. അവൾ ഹൃദയം പൊട്ടി വിങ്ങിവിങ്ങി കരഞ്ഞു.

അമ്മയും മകളുമായുള്ള ഈ വഴക്കിൽ തനിക്കു യാതൊരു പങ്കുമില്ലെന്ന ഭാവത്തിൽ നിശ്ശബ്ദനായി ഡോക്ടർ ജോർജ്ജ് അവിടെനിന്നും ഇറങ്ങി ആസ്പത്രിയിലേക്കു നടന്നു. ഏലിയാമ്മ ആ ഗൃഹത്തിലെ കിരീടംവെയ്ക്കാത്ത രാജ്ഞിയായിരുന്നു. അവരുടെ തീരുമാനം അലംഘനീയമായ നിയമവുമായിരുന്നു. അതുകൊണ്ടു, ആ സംഭവത്തോടുകൂടെ ലൂസിയുടെ കോളജ് വിദ്യാഭ്യാസവും മതിയാക്കപ്പെട്ടു.

യുവാക്കളോടു്

# പാപം

(തീത്തൂസ്)

ഇതു് ആർക്കും സന്തോഷകരമായ ഒരു വിഷയമല്ല. പാപത്തെപ്പററി ചിന്തിക്കുന്നതു് പഴഞ്ചൻ മനസ്ഥിതിയാണു് എന്നു് ചിന്തിക്കുന്നവരും ഇല്ലാതില്ല. പക്ഷെ, പാപം പഴഞ്ചൻ വിഷയമായി പോയി എന്നു് ചിന്തിപ്പിക്കുന്നതാണെന്നു തോന്നുന്നു ആധുനിക കാലത്തു പാപത്തിനു സാധിച്ചിട്ടുള്ള വലിയ വിജയം.

പാപബോധം ദൈവബോധത്തെ ആശ്രയിച്ചിരിക്കുന്നു. ദൈവത്തെപ്പററിയുള്ള ശരിയായ ചിന്തകൂടാതെ പാപത്തെപ്പററിയുള്ള ചിന്ത ഉണ്ടാകുകയില്ല. ക്രൈസ്തവചിന്തയിൽ പാപത്തെപ്പററിയുള്ള അഭിപ്രായം ദൈവവുമായി മനുഷ്യനുണ്ടായിരിക്കേണ്ട ബന്ധത്തിൽനിന്നു ഒഴിച്ചു ചിന്തിക്കാവുന്നതല്ല.

ദൈവത്തിന്റേയോ, സഭയുടെയോ കല്പനകൾ ലംഘിക്കുന്നതാണു് പാപം എന്നു് നമ്മുടെ ബാലികാബാലന്മാരെയും യുവാക്കളേയും പഠിപ്പിക്കുന്നുണ്ടു്. ഒരു പക്ഷെ, ശൈശവപ്രായത്തിൽ അജ്ഞാതരൂപത്തിൽ, ചട്ടങ്ങളും കല്പനകളുമായി മാത്രമേ ദൈവേഷ്ടം മനസ്സിലാക്കുവാൻ സാധിക്കുകയുള്ളായിരിക്കും. എന്നാൽ നാം ആ സ്ഥിതിയിൽ എന്നും ഇരിക്കുന്നതു് ദൈവേഷ്ടമാണെന്നു് വിശ്വസിക്കുവാൻ ഒരു ന്യായവുമില്ല. പഴയ നിയമത്തിലെ അതിപ്രധാനമായ കല്പനകൾപോലും ആന്തരികമായ മനോഭാവവുമായി താരതമ്യപ്പെടുത്തുമ്പോൾ അപ്രധാനങ്ങളാണെന്നു കർത്താവു പഠിപ്പിച്ചു. ക്രിയകളേക്കാളധികം പ്രധാനം ആഗ്രഹങ്ങളാണെന്നു പർവ്വതപ്രസംഗത്തിലുണ്ടല്ലോ.

പൌലോസിന്റെ ചിന്തയിൽ ക്രിസ്തുവിനോടുള്ള ബന്ധത്തിൽ നാം പ്രായപൂർത്തി പ്രാപിക്കുന്നു. ഇനി പുത്രൻ ഭവനത്തിൽ വസിക്കുന്നതുപോലെയത്രെ ക്രിസ്ത്യാനി ദൈവത്തോടുള്ള ചേർച്ചയിൽ ലോകത്തിൽ ജീവിക്കേണ്ടതു്. "പിടിക്കരുതു്, രുചിക്കരുതു്, തൊടരുതു് എന്നുള്ള ചട്ടങ്ങൾക്കു് കീഴ്പ്പെടുന്നതു്" ക്രിസ്തുവിനു മുമ്പു ജീവിക്കുന്നതിനോടു സമമാണെന്നാണു് അദ്ദേഹത്തിന്റെ അഭിപ്രായം. (കൊലോ. 2. 20–22)

ദൈവത്തിന്റെ കല്പനകൾ അസ്വാഭാവികങ്ങളല്ല. ദൈവം കല്പന ഇട്ടുതന്നതുകൊണ്ടല്ല ഒരു കാര്യം നന്മയാകുന്നതു്. നന്മയായതുകൊണ്ടു കല്പനയിടുന്നു എന്നു പറയുന്നതും ശരിയായിരിക്കയില്ല. ദൈവത്തിന്റെ സ്വഭാവത്തിൽ നിന്നും ഇഷ്ടത്തിൽ നിന്നും വിഭിന്നമായി നമുക്കു നന്മയെപ്പററി ചിന്തിക്കുവാനേ നിവൃത്തിയില്ല. ദൈവം നമുക്കായി ആഗ്രഹിക്കുന്നതാണു് നമുക്കു നന്മ. നന്മയെന്നതു ദൈവവുമായി ഏകീഭവിച്ചിരിക്കുന്നു.

ദൈവത്തോടുള്ള ബന്ധത്തിൽ വളരുന്നതു്, 'ദൈവത്തെ ആരാധിക്കുകയും അവനിൽ എന്നും എന്നേക്കും ആനന്ദിക്കുകയും ചെയ്യുന്നതാണു് പുരുഷാർത്ഥം. അതിലധികമായി, അതിൽനിന്നു വ്യത്യസ്തമായി നമുക്കു് ഒരു നന്മയും ചിന്തിക്കുവാനില്ല ഈ അർത്ഥപ്രാപ്തി ഭാവിയിൽ മാത്രം സ്ഥിതിചെയ്യുന്നതല്ല. നാം അതു് ഇപ്പോൾ തന്നെ അനുഭവിച്ചുതുടങ്ങുന്നു. അതിന്റെ പൂർണ്ണതയിലേക്കു വളർന്നുകൊണ്ടിരിക്കുന്ന ഈ വളർച്ചയിൽ, നമ്മിൽനിന്നോ പുറത്തു നിന്നോ ഉണ്ടാകുന്ന തടസ്സങ്ങളാകുന്നു പാപം. ദൈവത്തോടുള്ള കൂട്ടായ്മയിൽ നിന്നു നമ്മെ മാററി നിറുത്തുന്ന എന്തും പാപമാകുന്നു. ദൈവം തന്റെ കൂട്ടായ്മ നമുക്കു തരുവാൻ ആഗ്രഹിക്കുന്നവനായതിനാൽ ദൈവത്തിന്റെ ഭാഗത്തല്ല, അതിനുള്ള തടസ്സം. ദൈവത്തിന്റെ കൂട്ടായ്മ നമുക്കു ആവശ്യമില്ല എന്നു പറയുന്നതു്, ദൈവം നമുക്കു വച്ചിരിക്കുന്ന മാർഗ്ഗത്തേക്കാൾ ഉന്നതമായവ നമുക്കു അറിയാമെന്ന ചിന്ത, ദൈവം സന്തോഷങ്ങൾ വച്ചിട്ടില്ലാത്തിടത്തു് അവ കണ്ടുപിടിക്കുവാനുള്ള ശ്രമം ഇവയത്രേ പാപം. "അതു (തോട്ടത്തിന്റെ നടുവിലുള്ള വൃക്ഷത്തിന്റെ ഫലം) തിന്നുന്ന നാളിൽ നിങ്ങളുടെ കണ്ണു തുറക്കുകയും, നിങ്ങൾ നന്മതിന്മകളെ അറിയുന്നവരായി ദൈവത്തെപ്പോലെ ആകുകയും ചെയ്യും" എന്നു് പാമ്പു പറയുകയും ഹവ്വാ അതു സ്വീകരിക്കുകയും ചെയ്തതായി പറയുന്ന കഥയിൽ അഗാധമായ മനഃശാസ്ത്രതത്വം അടങ്ങിയിട്ടുണ്ടു്. ദൈവത്തേക്കാൾ നാം സമർത്ഥരാണെന്നും, ദൈവം നമുക്കായി ഉദ്ദേശിച്ചിരിക്കുന്നതിലധികമായ ഒരു പദവി നമുക്കുതന്നെ നേടാമെന്നും ഉള്ള ഒരു ചിന്തയത്രേ പാപത്തിന്നടിസ്ഥാനം.

പാപത്തെപ്പററി ചിന്തിക്കുമ്പോൾ സാധാരണ നമ്മുടെ മനസ്സിൽ വരുന്നതു് നമ്മുടെ ജീവിതത്തിലും മററുള്ളവരുടെ ജീവിതങ്ങളിലും വന്നുപോയിട്ടുള്ള ഓരോരോ വൈകല്യങ്ങളായിരിക്കും. നമ്മുടെ പാപത്തെപ്പററി ഏററുപറയുമ്പോൾ ഈ വിധ വൈകല്യങ്ങളെപ്പററി ചിന്തിക്കുന്നതു് ആവശ്യംതന്നെ. എന്നാൽ അവ ആഴമായ ഒരു രോഗത്തിന്റെ ലക്ഷണങ്ങളായി നാം കണ്ടാൽ മാത്രമേ അവയുടെമേൽ നമുക്കു വിജയം നേടുവാൻ സാധ്യമാകുകയുള്ളൂ.

പാപം ചെയ്യാതിരിക്കുവാനുള്ള പ്രധാന പ്രേരണയായി നാം കേൾക്കാറുള്ളതു് പാപത്തിനു വരുവാനിരിക്കുന്ന ശിക്ഷയത്രേ. പക്ഷെ പാപത്തിന്റെ പ്രധാന ശിക്ഷ പാപം തന്നെയാകുന്നു. ദൈവത്തിൽ നിന്നകലുന്നതാകുന്നു പാപം. അതിലധികമായി ഒരു ശിക്ഷ നമുക്കു വരുവാനില്ല.

ദൈവവുമായുള്ള കൂട്ടായ്മക്കു തടസ്സം വരുത്തുന്നതാണു് പാപമെങ്കിൽ, ജീവിതത്തെ ആകമാനം ബാധിക്കുന്ന കാര്യങ്ങൾ ഓരോരോ പ്രവൃത്തികളേക്കാൾ ഗൌരവതരമായിരിക്കണം. നമ്മുടെ ഇഹലോകജീവിതകാലം ഹ്രസ്വമാണു്. അതിൽ പ്രധാനമായി നാം ശ്രദ്ധിക്കുന്നതു് നമ്മുടെ ജീവിതത്തൊഴിലിലാണു്. ആ വേല തെരഞ്ഞെടുക്കുമ്പോൾ ദൈവഹിതം ആരായാതിരിക്കുന്നതു്, പത്തു കല്പനകളിൽ ഒന്നു ലംഘിക്കുന്നതിനേക്കാൾ വളരെയധികം ഗൌരവതരമായിരിക്കണം. ദൈവത്തിന്റേയും സഭയുടെയും കല്പനകൾ ലംഘിക്കുന്നതാണു് പാപം എന്ന ഉപദേശത്തിൽനിന്നു വരുന്ന അനാരോഗ്യകരമായ ചിന്താഗതി കല്പനകൾ അനുസരിച്ചാൽ ദൈവം തൃപ്തിപ്പെട്ടുകൊള്ളും എന്നുള്ളതത്രേ. ആ ചിന്താഗതി "കൊതുകിനെ അരിച്ചെടുക്കുകയും ഒട്ടകത്തെ വിഴുങ്ങിക്കളകയും" ചെയ്യുന്നവരുടേതിൽ നിന്നു വ്യത്യസ്തമല്ല. (മത്താ. 23. 24)

പത്തു കല്പനകൾ അനുസരിക്കുവാനും, നോമ്പു്, കുമ്പസാരം, യാമപ്രാർത്ഥനകൾ മുതലായവ മുടക്കം കൂടാതെ നടത്തുവാനും തീക്ഷ്ണത കാണിക്കുന്ന അനേകർക്കും, അവരുടെ വസ്തുവകകളും, ജീവിതവും ദൈവേഷ്ടത്തിനനുസരണമായി ഉപയോഗിക്കപ്പെടേണ്ടവയാണെന്നുള്ള ചിന്തപോലുമില്ല. ഈ പ്രകാരമുള്ള കല്പനകളുടെ അപകടം, ലൂക്കോസ് 18. 9–14–ൽ ഉള്ള ഉപമയിൽ കാണുന്നതായിരിക്കും.

(ഈ പംക്തിയുടെ ഉദ്ദേശം, ജീവിതത്തിലെ പ്രധാന കാര്യങ്ങളെക്കുറിച്ചു ചിന്തിക്കുവാൻ യുവാക്കളെ സഹായിക്കുക എന്നതാണെന്നു് പ്രസ്താവിച്ചി

# മാർത്തോമ്മാശ്ലീഹാ അമേരിക്കയിലും

(റി. കെ. ജോസഫ് ബി. എ. എൽ. റി.)

## 7. തോമ്മാശ്ലീഹാ ബ്രസീലിലും

അമേരിക്കയിലും തോമ്മാശ്ലീഹാ ചെന്നെന്നു സായിപ്പന്മാർ അവിടെ 1620—ൽ കുടിയേറിയശേഷമോ, കൊളംബസിന്റെ കാലത്തിനും 1620—നും ഇടയ്ക്കോ പ്രസ്താവിക്കയുണ്ടായി. എന്നു മാത്രമല്ല 1843—ൽ ജോർജ് ജോൺസ് പുരാതന അമേരിക്കയുടെ ചരിത്രം (കൊളംബസിനു മുമ്പുള്ളതു്) എന്ന തന്റെ കൃതിയുടെ രണ്ടാം പതിപ്പിൽ അമേരിക്കയിൽ തോമ്മാ ശ്ലീഹാ ക്രിസ്തുമതം കൊണ്ടുചെന്ന വിവരം പ്രതിപാദിച്ചു. പിന്നെ 1899—ൽ (P De Roo) എന്ന സായ്പ് American Ecclesiastical Review-ന്റെ 20—ാം വാല്യത്തിൽ (1—18-ാം പുറം) തോമ്മാശ്ലീഹാ അമേരിക്കയിൽ (The Apost'e Thomas in America) എന്നൊരു പ്രബന്ധം പ്രസിദ്ധപ്പെടുത്തി. അതിനെക്കാൾ കൂടുതൽ മലങ്കരസ്സ് അറിയാമെന്നു തോന്നുന്നു. എന്തെന്നാൽ ആ ശ്ലീഹാ അമേരിക്കയിലെ ബ്രസീലിലാണു ചെന്നതെന്നു ഒരു മലങ്കര രേഖ ഖണ്ഡിതമായി പറയുന്നു. മാർത്തോമ്മാ ശ്ലീഹാ അമേരിക്കയിൽ ചെന്ന വിവരം ആദ്യം രേഖപ്പെടുത്തിയതു് എമ്മാനുവേൽ നോബ്രെഗാ (1552—ൽ ആണെന്നു തോന്നുന്നു ക്രിസ്ത്വാബ്ദം 69 മേടം മുതൽ 72 കർക്കടകം വരെയായിരുന്നു ആ ശ്ലീഹാ അമേരിക്കയിലും ചൈനയിലും മറ്റു പല രാജ്യങ്ങളിലും അൽ "മാർഗ്ഗത്തിനറിയിപ്പു" നൽകിയതെന്നു മലങ്കരയുടെ (പ്രാജേരേഖയായ) "നിരണം തോമ്മാ പാട്ടു" പറയുന്നു എന്നു റെവ. ഫാദർ ബർണാർഡ് അദ്ദേഹത്തിന്റെ മാർത്തോമ്മാ ക്രിസ്ത്യാനികൾ, ഒന്നാം വാല്യം 133—6—ൽ വ്യാഖ്യാനിച്ചിരിക്കുന്നു!

ആദ്യ രേഖയായ തോമ്മാപ്രവൃത്തികളിലും പിൽക്കാല പശ്ചിമ ഏഷ്യൻ രേഖകളിലും ഇസിദോർ (630) മുതലായ യൂറോപ്യരുടെ രേഖകളിലും പ്രാചീന കോപ്റ്റിക്ക രേഖയിലും നിന്നനുമാനിക്കേണ്ടതു് തോമ്മാശ്ലീഹാ വന്നു മരിച്ചടക്കപ്പെട്ട ഗുന്ദഫർ മസ്ദായി എന്ന രാജാക്കന്മാരുടെ രാജ്യങ്ങൾ (അടുത്തടുത്തുള്ളവ) വടക്കേ പഞ്ചാബിലെ പാർത്ഥ്യൻ പ്രദേശത്തായിരുന്നു എന്നായിരുന്നു അവിടെ പ്രാചീനക്രിസ്ത്യാനികളുടെ സന്തതികൾ ഇല്ലാതായിട്ടു ശതാബ്ദങ്ങൾ അനേകമായി അതുകൊണ്ടു തോമ്മാശ്ലീഹായ്ക്കു അവകാശം പറയുവാൻ അന്നു മുതൽ ഇന്നുവരെ അവിടുത്തുകാർ ആരുമില്ല. ചരിത്രകാരന്മാരിൽ ചിലർ മാത്രമാണു അവരുടെ പക്ഷത്തുള്ളതു്. അവിടെ ഇന്നുള്ള ക്രിസ്ത്യാനികൾ ഇനി ഉണർന്നു് അവകാശവാദം ചെയ്യുമെന്നു വിചാരിക്കാം. തോമ്മാശ്ലീഹായിൽനിന്നു നേരിട്ടു സുവിശേഷവും കൈവയ്പും അവർക്കു മാത്രമേ ഇൻഡ്യയിൽ കിട്ടിയുള്ളു എന്നും, കലമീനയിലെ (Calamina) ഖബറും, ഗാസി (Gazi) മലയും അവിടെത്തന്നെ എന്നും അവർ വാദിച്ചാൽ പ്രാചീനതര രേഖകൾ അവരെ താങ്ങും, സംശയമില്ല.

## 8. ഒരു എതിർവാദിയുടെ സമ്മതങ്ങൾ

ഡിസംബർ 30—ലെ ഒരു എതിർലേഖനത്തിൽ ഒരു ചരിത്രവായനക്കാരൻ മലങ്കര നസ്രാണി താഴെപ്പറയുന്ന അഭിപ്രായങ്ങളും സമ്മതങ്ങളും രേഖപ്പെടുത്തിയിരിക്കുന്നു. (1) മയിലാപ്പൂരിൽ തന്നെ തോമ്മാശ്ലീഹാ അടക്കപ്പെട്ടെന്നു നിശ്ചയംതന്നെ. (2) എന്നാൽ 1522—ലും 23-ലും പറങ്കികൾ തുറന്നു കണ്ട കബറുകളോ, അവയിൽ കണ്ട അസ്ഥിക്കൂടങ്ങളോ ആ ശ്ലീഹായുടെ അല്ലതന്നെ. (3) സാക്ഷാൽ തോമ്മാക്കബർ മയിലാപ്പൂരിൽതന്നെ മറ്റൊരു സ്ഥാനത്തുണ്ടു്. (4) അതിൽ നിന്നു മാർ അപ്രേമിനു മുമ്പ് (3-ാം ശതകത്തിൽ) അസ്ഥികൾ ഉറഹായിൽ കൊണ്ടുപോയതുകൊണ്ടു് അതിൽ അസ്ഥികൾ കാണുകയില്ല. ഖബറിന്റെ കല്ലുകളോ ഒന്നാം ശതകത്തിലെ ഇഷ്ടികകളോ കാണുമോ?) (5) ആ സാക്ഷാൽ ഖബർ ഇനി കണ്ടുപിടിക്കണം (6) തോമ്മാശ്ലീഹായെ "എന്ത്രാൻ ശൂലം ചാർത്തി" കൊന്നില്ല. (7) അദ്ദേഹം രക്തസാക്ഷിയായി വധിക്കപ്പെടുകയല്ല, ഒരു പായന്റെ അമ്പു യാദൃച്ഛയാകൊണ്ടു് അപകട മരണം പ്രാപിക്കയാണു സംഭവിച്ചതു്. (8) അതാണു സംഭവ്യം. എന്തെന്നാൽ മയിലാപ്പൂരെ സന്യാസിഭക്തരും പരമതസഹിഷ്ണുക്കളും ആയ ഹിന്ദുക്കളും ബുദ്ധമതസ്ഥരും ഒരിക്കലും ഒരാളെ, അതേ ഒരു സന്യാസിയെ, കൊല്ലുകയില്ലായിരുന്നു.

മേല്പടി യുക്തിയും അഭിപ്രായങ്ങളും സമ്മതങ്ങളും മാറു മലങ്കര നസ്രാണികൾ (ഒർത്തോനായിലെ അസ്ഥിക്കൂടം മതി, മാറു രണ്ടുംവേണ്ട എന്നു പറഞ്ഞവർപോലും) കൈക്കൊള്ളുമോ എന്തോ?

എന്നാൽ തോമ്മാശ്ലീഹാ മയിലാപ്പൂരിൽ അടക്കപ്പെട്ടെന്നു യാതൊരു പ്രാചീനരേഖയും (മാർക്കൊപ്പോലോ പോലും) പറയുന്നില്ല. മാബാറിലാണു് ഖബർ എന്നു പോലോ അവ്യക്തമായേ പറഞ്ഞിട്ടുള്ളൂ. മാർ ശ്ലേമോൻ 1222-ൽ തന്റെ ആദ്യകൈയെഴുത്തുപ്രതിയിൽ മഹ്ലൂഫേന്നോ, ഇൻഡ്യാ എന്നു് അവ്യക്തമായോ എഴുതിയതു് എന്നാരും ഇതേവരെ നിർണ്ണയിച്ചിട്ടില്ലാനും

---

ടുണ്ടല്ലോ. ഈ പംക്തികളിൽ പ്രതിപാദിക്കപ്പെടുന്നതോ അല്ലാത്തതോ ആയി, യുവമനസ്സിൽ പ്രാധാന്യമുള്ള വിഷയങ്ങളെപ്പറ്റിയുള്ള ചോദ്യങ്ങൾക്കു എഴുത്തു മൂലമോ, ഈ പംക്തി മൂലമോ മറുപടി കൊടുക്കാൻ ലേഖനകർത്താവു ശ്രമിക്കുന്നതായിരിക്കും. പേരുകൾ പ്രസിദ്ധീകരിക്കുന്നതല്ല. എഴുത്തുകൾ മറുപടിക്കുള്ള സ്റ്റാമ്പുസഹിതം, (രണ്ടണാ കവറിൽ) "രീജൂസ്" C/o ചർച്ചുവീക്ക്ലി, കോട്ടയം എന്ന മേൽവിലാസത്തിൽ അയക്കേണ്ടതാണു്. ച. വി. പ.)

## വാരപഞ്ചാംഗം

| | മാർച്ച് | മീനം. | സു. |
|---|---|---|---|
| ഞായർ | 23 | 10 | 10 |
| തിങ്കൾ | 24 | 11 | 11 |
| ചൊവ്വാ | 25 | 12 | 12 |
| ബുധൻ | 26 | 13 | 13 |
| വ്യാഴം | 27 | 14 | 14 |
| വെള്ളി | 28 | 15 | 15 |
| ശനി | 29 | 16 | 16 |

### Thought for the Week

(4) Never allow thyself to dwell on the wish that this or that had been, or were, otherwise than it was or is. God Almighty loves thee better and more wisely than thou dost thyself.

(5) Never dwell on the morrow. Remember that it is God's not thine. The heaviest part of sorrow often is to look forward to it. "The Lord will provide"

THE CHURCH WEEKLY

## "ഹാനികരമായ ഒരു" വിദ്യാഭ്യാസ പദ്ധതി

വിദ്യാഭ്യാസരീതിയിൽ പല നവീന പരിഷ്കാരങ്ങളും ശാസ്ത്രീയ കണ്ടുപിടുത്തങ്ങളുടെ വെളിച്ചത്തിൽ ഇംഗ്ലണ്ടിലും മററു പാശ്ചാത്യരാജ്യങ്ങളിലും വരുത്തിക്കൊണ്ടിരിക്കുന്നു. റേഡിയോ മൂലം അനേകായിരം മൈൽ ദൂരെ നടക്കുന്ന പ്രസംഗങ്ങളും സംസാരങ്ങളും കേൾക്കുവാൻ സാധിക്കുന്നതുപോലെ "ടെലിവിഷൻ" Television മൂലം അനേകം മൈൽ ദൂരെ നടക്കുന്ന കാര്യങ്ങൾ കാണ്മാൻ സാധിക്കുന്നതാണ്. "ടെലിവിഷൻ" മൂലം സ്ക്കൂൾ കുട്ടികളുടെ അദ്ധ്യയനം നടത്താനുള്ള ഒരു പുതിയ പദ്ധതി ഏതാനും ലണ്ടൻ സ്കൂളുകളിൽ അടുത്ത മേയ് മാസത്തിൽ ആരംഭിക്കുന്നതാണ്. ഈ നവീന പ്രസ്ഥാനത്തെപ്പററി കാൻറർബറിയിലെ ആർച്ചുബിഷപ്പ് തിരുമേനി പ്രസ്താവിച്ചതു "It is a perfect disaster" ("ഇതു വലിയ ഒരു അത്യാഹിതമാണ്") എന്നാണ്. തിരുമേനി വിദ്യാഭ്യാസ കാര്യങ്ങളെപ്പററി അഭിപ്രായം പറയുവാൻ തികച്ചും പ്രാപ്തനായ ഒരു ദേഹമാണ്. ഇംഗ്ലണ്ടിലെ പ്രധാന പബ്ലിക്ക് സ്കൂളുകളിൽ ഒന്നായ റെപ്റ്റൺ സ്കൂളിൻെറ ഹെഡ് മാസ്റ്റർ പദം അദ്ദേഹം അലങ്കരിച്ചിരുന്നു. ബ്രിട്ടീഷ് ബ്രോഡ്കാസ്റ്റിംഗ് കോർപ്പറേഷൻ സ്കൂളുകളിൽ ടെലിവിഷൻ മൂലം അദ്ധ്യയനം നടത്താനുള്ള പദ്ധതി ആവിഷ്കരിച്ച സംഗതി കേട്ടപ്പോൾ തിരുമേനിക്കു ഹൃദയവേദന തോന്നിയെന്നാണ് അദ്ദേഹം പ്രസ്താവിച്ചതു. അദ്ദേഹം ഇങ്ങനെ തുടർന്നു പറഞ്ഞു "ഇങ്ങനെയുള്ള ഒരു ആവശ്യം ഞാൻ കാണുന്നില്ല. അദ്ധ്യാപകൻെറയും അദ്ധ്യേതാക്കളുടെയും ബന്ധത്തിൽ ഒരു വിടവു സൃഷ്ടിക്കയായിരിക്കും അതിൻെറ ഫലം. ഞാനും ഒരു പഴയ അദ്ധ്യാപകനാണ്. എൻെറ അനുഭവത്തിൽ ഒരു അദ്ധ്യാപകൻെറ ആന്തരികമായ ജ്ഞാനവും അറിവും തൻെറ വിദ്യാർത്ഥികൾക്കു നൽകുകയാണ് അവൻെറ പരമമായ ജോലി. എത്ര സമർത്ഥമായി പ്രക്ഷേപണമൊ ടെലിവിഷനൊ മൂലം അദ്ധ്യയനം നടത്തിയാലും, അദ്ധ്യാപകൻെറ വ്യക്തിമാഹാത്മ്യത്തിൻെറ സംഭാവനകൾ അവിടെ ലഭിക്കുന്നില്ല. കുഞ്ഞുങ്ങൾക്കു ഇതു ഹാനികരമാണെന്നാണ് എൻെറ അഭിപ്രായം. അവരുടെ വ്യക്തിത്വത്തിൻെറ വളർച്ചയ്ക്കു ഉത്തമമായ അദ്ധ്യാപകൻെറ വ്യക്തിമാഹാത്മ്യസംഭാവനകളായിരിക്കണം മാർഗ്ഗദർശകമായിരിക്കേണ്ടതു. അദ്ധ്യാപകനെ കൂടാതെ കേവലം യാന്ത്രികമായ അഭ്യസന മാർഗ്ഗങ്ങൾ അവലംബിക്കാമെന്ന് അവൻ ധരിക്കുന്നതു തന്നെ ആപൽക്കരമായ ഒരു വസ്തുതയാണ്." ഈ അഭിപ്രായത്തെ വിമർശനദൃഷ്ട്യാ വീക്ഷിക്കുന്ന വിദ്യാഭ്യാസ പ്രവർത്തകർ 'ടെലിവിഷൻ' അത്ര ആപൽക്കരമായ ഒന്നാണെന്നു പരിഗണിക്കുന്നില്ല. സ്ഥിരപ്രതിഷ്ഠ ലഭിച്ചുകഴിഞ്ഞ ഒരു ശാസ്ത്രീയ പുരോഗതിക്കു വിലങ്ങുതടിയായി നിൽക്കാതെ അതിൻെറ അദ്ധ്യയന സാദ്ധ്യതകൾ വിദ്യാർത്ഥികൾ മനസ്സിലാക്കട്ടെയെന്നാണ് പലരുടെയും അഭിപ്രായഗതി. എന്നാൽ ആർച്ചുബിഷപ്പ് തിരുമേനിയുടെ ആശങ്കകൾ അത്ര അസ്ഥാനത്താണെന്ന് വിദ്യാഭ്യാസ ചിന്തകന്മാർ അഭിപ്രായപ്പെട്ടുമെന്നു തോന്നുന്നില്ല. ഗുരുശിഷ്യബന്ധത്തിൻെറ പാവനത ആധുനിക കലാലയങ്ങളിൽ ഗുരുവും ശിഷ്യനും വിസ്മരിച്ചു പോകുന്നതായി കാണുന്നുണ്ട്. തിരുകൊച്ചിയിലെ കോളജുകളിലെയും സ്ക്കൂളുകളിലെയും ശിക്ഷണരാഹിത്യം ഈ വിസ്മൃതിയുടെ ദാരുണഫലങ്ങളാണ്. പുരാതനമായ ഭാരതീയ സംസ്കാരത്തിൽ അവിഭാജ്യമായ സ്ഥാനം ഗുരുഭക്തിക്കുണ്ട്. ആ സംസ്കാരവിശേഷം ഉലച്ചുവലിച്ചെറിഞ്ഞു നികൃഷ്ടമായ പരിതസ്ഥിതികൾ സൃഷ്ടിക്കുന്നതിൽ വികാരശൂന്യമായ യാന്ത്രികസംസ്കാരം ഒരു ഭാഗം വഹിച്ചുകൊണ്ടിരിക്കുന്നു. യന്ത്രംകൊണ്ട് എന്തും സാധിക്കാവുന്ന ഒരു ലോകത്തിൽ ഈശ്വരനു സ്ഥാനമില്ലെന്നു വിളിച്ചുകൂവുന്ന കമ്മ്യൂണിസ്റ്റുകാരും ഈ അധഃപതനത്തിനു കാരണഭൂതരാണ്. ഏതായാലും ആർച്ചുബിഷപ്പ് തിരുമേനിയുടെ യഥാവസരത്തിലുള്ള മുന്നറിയിപ്പ് വിദ്യാഭ്യാസത്തിൽ ഗുരുശിഷ്യബന്ധത്തിനുള്ള സ്ഥാനത്തിനും, മാതൃകായോഗ്യരായ ഗുരുക്കന്മാരുടെ കലാശാലകളിലെ നിയമനത്തിനും പ്രാധാന്യം നൽകുവാൻ പ്രേരിതമായി തീരാതിരിക്കയില്ല.

## മാന്യവരിക്കാരുടെ ശ്രദ്ധയ്ക്കു

മതപരമായ ഒരു പ്രസിദ്ധീകരണം തുടർച്ചയായി അഞ്ചു കൊല്ലത്തിലധികം മുടങ്ങാതെ നടന്ന ഒരു ചരിത്രം മലയാളക്കരയിൽ വിരളമാണെന്നു തോന്നുന്നു. നൂറുകൊല്ലത്തെ പഴക്കമുള്ള ഇംഗ്ലണ്ടിലെ ഗാർഡിയൻ പത്രം സാമ്പത്തിക കാരണങ്ങളാൽ ഈയിടെ നിറുത്തുകയുണ്ടായി. ആദ്ധ്യാത്മിക വിഷയങ്ങളിലുള്ള താല്പര്യം പ്രായേണ ഒരു ന്യൂനപക്ഷത്തിൽ മാത്രം കണ്ടുവരുന്നതുകൊണ്ട് ആദ്ധ്യാത്മിക വിഷയങ്ങൾ പ്രധാനമായി ചർച്ചചെയ്യുന്ന ഒരു പ്രതിവാരികയ്ക്കു പ്രചുരപ്രചാരം സിദ്ധിക്കുക അപൂർവ്വമാണ്. ആ നിലയിൽ ചർച്ചുവീക്ക്ലി കഴിഞ്ഞ അഞ്ചുകൊല്ലങ്ങളായി നടന്നുപോന്നതു ദൈവത്തിൻെറ മഹാകരുണകൊണ്ടാണെന്നു ഞങ്ങൾക്കു പൂർണ്ണബോദ്ധ്യമുണ്ട്. എന്നാൽ പ്രവർത്തകന്മാരെ അത്യധികം നിരുത്സാഹപ്പെടുത്തുന്ന ചില മാന്യവരിക്കാരുടെ നയം ഒട്ടും അഭിമാനം നൽകുന്ന ഒന്നല്ല. ഒന്നും രണ്ടും മൂന്നും പ്രാവശ്യം ഓർമ്മപ്പെടുത്തുകയും വി. പി. അയക്കുന്നതാണെന്നു ഒരു മുന്നറിവു നൽകുകയും ചെയ്തശേഷമാണ് വി. പി. അയയ്ക്കുന്നതു. ഇവയ്ക്കൊന്നും മറുപടി അയയ്ക്കാതെ വി. പി. ചെല്ലുമ്പോൾ വി. പി. നിഷേധിക്കുന്ന മാന്യന്മാരുടെ ധർമ്മബോധത്തെപ്പററി സഹതാപമാണുള്ളതെങ്കിലും, അനസൂയാർഹമായ ചർച്ചുവീക്ക്ലിയുടെ സാമ്പത്തികവശം താറുമാറാക്കുന്ന ഒരു നടപടിയാണതെന്നു ആ യോഗ്യന്മാർ വിസ്മരിക്കുന്നതായി തോന്നുന്നു. വി. പി. ഏർപ്പാടു ഇരുകൂട്ടർക്കും നഷ്ടഹേതുകമാകയാൽ വി. പി. ആവശ്യമില്ലാതാക്കാൻ വേണ്ടി വരിസംഖ്യയ്ക്കുള്ള റിമൈൻഡർ കിട്ടുമ്പോൾതന്നെ മുൻകൂറായി പണം തന്നു സഹായിക്കണമെന്നപേക്ഷ.

പ്രതിവാരപ്രഭാഷണം (The Sermon for the week)

# മലകളെ നീക്കുവാൻതക്ക വിശ്വാസം

(എം. ററി.)

"അവൻ അവരോടു്; നിങ്ങളുടെ അല്പവിശ്വാസം നിമിത്തമത്രേ, നിങ്ങൾക്കു കടുകുമണിയോളം വിശ്വാസമുണ്ടെങ്കിൽ ഈ മലയോടു് ഇവിടെ നിന്നു അങ്ങോട്ടു നീങ്ങുക എന്നു പറഞ്ഞാൽ അതു നീങ്ങും. നിങ്ങൾക്കു ഒന്നും അസാദ്ധ്യമാകയുമില്ല." (വി. മത്തായി 17: 20)

ദൈവത്താൽ അസാദ്ധ്യമായതു് യാതൊന്നുമില്ലായെന്നു എല്ലാവരും സമ്മതിക്കും. എന്നാൽ മനുഷ്യനു് എല്ലാം സാദ്ധ്യമാണെന്നു പറഞ്ഞാൽ അതു വേദവിപരീതമായിട്ടുപോലും നമുക്കു തോന്നിയേക്കാം. യഥാർത്ഥം അങ്ങനെയല്ലതാനും. മേൽ ഉദ്ധരിച്ച വാക്യത്തിൽ "നിങ്ങൾക്കു് ഒന്നും അസാദ്ധ്യമാകയില്ല" എന്നു നമ്മുടെ കർത്താവു ശിഷ്യന്മാരോടു സ്പഷ്ടമായി പറഞ്ഞതായിട്ടാണു് നാം കാണുന്നതു്. ഒരർത്ഥത്തിൽ ദൈവത്തിനുതന്നെയും എല്ലാം സാദ്ധ്യമല്ല. ദൈവത്തിന്റെ സ്വഭാവത്തിനോ പ്രമാണങ്ങൾക്കോ വിപരീതമായ എന്തെങ്കിലും ചെയ്യുവാൻ ദൈവത്തിനു സാദ്ധ്യമല്ല. എന്നാൽ ദൈവഹിതപ്രകാരമുള്ള യാതൊരു കാര്യവും നിർവ്വഹിക്കുവാനുള്ള കഴിവു ദൈവത്തിനുണ്ടു്. അപ്രകാരംതന്നെ ദൈവത്തിൽ വിശ്വസിക്കുന്ന തന്റെ മക്കൾക്കും ദൈവത്തിന്റെ ശക്തിയാൽ ദൈവഹിതം അനുവർത്തിക്കുന്നതിനുള്ള കഴിവു ദൈവം വാഗ്ദാനം ചെയ്തിട്ടുണ്ടു്. നമ്മുടെ കർത്താവിന്റെ ഏതാദൃശമായ വാഗ്ദാനങ്ങളെ നാം കാര്യമായി കരുതുകയോ പ്രയോഗത്തിൽ വരുത്തുകയോ ചെയ്യുന്നില്ല. ക്രിസ്തീയ സഭാചരിത്രത്തിൽ കർത്താവിന്റെ വാഗ്ദാനങ്ങളെ അക്ഷരംപ്രതി ജീവിതത്തിനു മാർഗ്ഗദർശകമായി സ്വീകരിച്ചു പ്രയോഗത്തിൽ വരുത്തിയിട്ടുള്ളവരുടെ സംഖ്യ വിരളമല്ല. നമ്മുടെ കാലത്തുതന്നെയും അവിടവിടെയായി പല ഭക്തന്മാരും എഴുന്നേററിട്ടുണ്ടു്. വലിയ ഭക്തന്മാർക്കോ അസാധാരണന്മാർക്കോ ഉള്ള വാഗ്ദാനമായിട്ടല്ല നമ്മുടെ കർത്താവു ഇങ്ങനെയുള്ള കാര്യങ്ങൾ പറഞ്ഞിട്ടുള്ളതു്. പ്രത്യുത ഓരോരുത്തരുടെയും അളവിൽ എല്ലാ വിശ്വാസിയും പ്രാപിക്കേണ്ടതും പ്രയോഗത്തിൽ വരുത്തേണ്ടതുമായിട്ടാണു്. നമ്മുടെ വ്യക്തിപരമായ ജീവിതത്തിലോ സഭയുടെ ജീവിതത്തിലോ നമ്മെ അഭിമുഖീകരിക്കുന്ന വിഷമപ്രശ്നങ്ങളെ കർത്താവിന്റെ ദൃഢവിശ്വാസത്തോടുകൂടിയാണോ നാം സമീപിക്കുന്നതു എന്നുള്ളതു വളരെ പ്രാധാന്യമുള്ള ഒരു പ്രായോഗിക പ്രശ്നമാണു്.

നമ്മുടെ സാധാരണ ചിന്താഗതി വിഷമങ്ങൾ വരുമ്പോൾ പിന്മാറുക എന്നുള്ളതാണു്. ചിലപ്പോൾ നമ്മുടെ മാനുഷികപ്രാപ്തികളെ ആശ്രയിച്ചുകൊണ്ടു നാം മുമ്പോട്ടു പോയെന്നു വരാം. എന്നാൽ ഒരിക്കലും പരാജയം സ്വീകരിക്കയില്ല എന്നുള്ള ദൃഢവ്രതത്തോടും കർത്താവിന്റെ അളവററ ശക്തിയിലുള്ള ആശ്രയത്തോടുംകൂടി മുമ്പോട്ടു പോകുന്നവിധത്തിലുള്ള വിശ്വാസം അതെ, മലകളെ നീക്കുവാൻ തക്ക വിശ്വാസം—എവിടെ കണ്ടെത്തുവാൻ കഴിയും? ഏതെങ്കിലും ഒരു കാര്യം ദൈവഹിതമാണെന്നു നമുക്കു ബോധപ്പെട്ടാൽ അതു നടപ്പിൽ വരുത്തുവാനുള്ള ശക്തി ദൈവം നിശ്ചയമായും നമുക്കു നൽകുവാൻ തയ്യാറാണു്. നാം അതു വിശ്വസിക്കുകയോ പ്രതീക്ഷിക്കുകയോ ലഭിക്കുന്നതുവരെ മുട്ടിപ്പായി പ്രാർത്ഥിക്കയോ പ്രവർത്തിക്കയോ ചെയ്യാറില്ലെന്നുമാത്രം. അങ്ങനെ ചെയ്യുവാൻ നാം സന്നദ്ധരാകുമ്പോൾ ദൈവത്തിന്റെ മഹത്വം നമുക്കു് അനുഭവപ്പെടും.

1916—ാമാണ്ടു് ബർമ്മായിൽ വില്ലിജാക്ക്സൺ എന്നു പേരായ ഒരു മിഷ്യനറി വന്നുചേർന്നു. അദ്ദേഹം ഒരു കുരുടനായിരുന്നു. വളരെ ചെറുപ്പത്തിൽ തന്നെ അദ്ദേഹത്തിന്റെ കാഴ്ച നഷ്ടപ്പെട്ടു. എന്നാൽ ഇതു് അപരിഹാര്യമായ ഒരു അത്യാഹിതമായി ആ മനുഷ്യൻ സ്വീകരിച്ചില്ല. തന്നെക്കാൾ അരിഷ്ടാവസ്ഥയിലുള്ള സഹോദരങ്ങളെ സേവിക്കുവാനുള്ള ഒരുപാധിയായി തന്റെ അന്ധതയെ ഉപയോഗിക്കണമെന്നു് അദ്ദേഹം തീരുമാനിച്ചു. കുറെനാൾ അദ്ദേഹം ലണ്ടനിലുള്ള ദരിദ്രസങ്കേതത്തിൽ (slums) വേലചെയ്തു. ഒരു മിഷ്യനറിയായി വിദേശത്തു പോകുവാൻ താൻ ആഗ്രഹിച്ചെങ്കിലും കുരുടനായ ഒരു മനുഷ്യന്റെ സേവനം ഒരു മിഷ്യനറി സംഘവും സ്വാഗതം ചെയ്തില്ല. അദ്ദേഹത്തിന്റെ ഒരു ചാർച്ചക്കാരൻ ബർമ്മായിൽ മിഷ്യനറി വേല ചെയ്തിരുന്നു. ബർമ്മായിലെ രണ്ടായിരത്തിൽ പരം കുരുടന്മാർക്കു എന്തെങ്കിലും സേവനം അനുഷ്ഠിക്കേണ്ടതാണെന്നുള്ള കാര്യം ആ മനുഷ്യൻ ബർമ്മാഗവണ്മെന്റിന്റെ ശ്രദ്ധയിൽ പെടുത്തുകയും ഒരു മിഷ്യനറിയെ അയച്ചുതന്നാൽ ഗവണ്മെണ്ടു് അദ്ദേഹത്തെ സ്വീകരിച്ചു സന്ധിച്ചുകൊള്ളാമെന്നുള്ള വാഗ്ദാനം വാങ്ങുകയും ചെയ്തു. വില്ലിജാക്ക്സൺ ബർമ്മായിൽ വന്നുചേർന്നു. ചുരുങ്ങിയകാലത്തിനിടയിൽ അദ്ദേഹം ബർമ്മീസ്ഭാഷ വശത്താക്കി. കുറേ കുരുടന്മാരായ കുട്ടികളെ കണ്ടുപിടിച്ചു് അവരുടെ പരിശീലനം ആരംഭിച്ചു. ബർമ്മാക്കാരുടെ വേഷം ധരിച്ചു് കാലിൽ ചെരിപ്പോ തലയിൽ തൊപ്പിയോ ഇല്ലാതെ സാധാരണ ബർമ്മാക്കാരെപ്പോലെ ജീവിതം ആരംഭിച്ചു. പതിനാലു വർഷക്കാലം അദ്ദേഹം ബർമ്മായിൽ ജോലിചെയ്തതിനുശേഷം ഒരു മഹാവ്യാധി പിടിപെട്ടു മരിച്ചു. എന്നാൽ അദ്ദേഹത്തിന്റെ ശ്രമഫലമായി കുരുടർക്കുള്ള പല സ്കൂളുകൾ, അനാഥശാലകൾ, തൊഴിൽശാലകൾ, അച്ചടിശാല മുതലായവ അദ്ദേഹം സ്ഥാപിച്ചു് കാര്യക്ഷമമായി നടത്തി. വന്യമൃഗങ്ങളുള്ള വനത്തിൽ വനത്തിൽക്കൂടി ഒരിക്കൽ 200 മൈൽ ദൂരവും പിന്നീടൊരിക്കൽ 700 മൈലും ഏകാകിയായി അദ്ദേഹം സഞ്ചരിച്ചു. വിഷമുള്ള സർപ്പങ്ങളെ ചവിട്ടുകയും കാഴ്ചയുള്ളവർ കടക്കാൻ ധൈര്യപ്പെടാത്ത മലകളും നദികളും കടക്കുകയും യാതൊരാപത്തും പററാതെ നിർദ്ദിഷ്ടസ്ഥാനത്തു ചെന്നുചേരുകയും ചെയ്തു. അദ്ദേഹത്തിന്റെ ജീവചരിത്രത്തിൽ മലകളെ നീക്കുവാൻ തക്കവിശ്വാസമുള്ള ഒരാളായിട്ടാണു് അദ്ദേഹത്തെ ചിത്രീകരിച്ചിട്ടുള്ളതു്. ഇതു് നമ്മുടെ കൺമുമ്പിൽ നമ്മുടെ കാലത്തു നടന്നിട്ടുള്ള സംഭവമാണു്. ഇതു് നമുക്കും സാദ്ധ്യമാണു്. നമ്മുടെ ലക്ഷ്യം ദൈവഹിതപ്രകാരമുള്ളതെങ്കിൽ അതു പ്രാപിക്കുവാനുള്ള മാർഗ്ഗം ദൈവം നമുക്കു നൽകുവാൻ കഴിവും സന്നദ്ധതയുമുള്ളവനാണു്. ഇതു നാം വിശ്വസിക്കുന്നോ? ഇതു നമുക്കു് പ്രയോഗികമാക്കുവാൻ ആഗ്രഹമുണ്ടോ?

## ഇടവക വാർത്തകൾ

കായംകുളം ഓർത്തഡോക്സ് സുറിയാനിപ്പള്ളി ഇടവകയിലെ മർത്തമറിയം വനിതാസമാജത്തിന്റെയും സണ്ടേസ്കൂളിന്റെയും സംയുക്ത വാർഷികം 1952 മാർച്ച് 9—ാംനു-ഞായറാഴ്ച പകൽ 2 മണിക്കു വന്ദ്യദിവ്യശ്രീ മാരേട്ടു് തോമ്മസ് റമ്പാൻ

# വിശുദ്ധദീപം

## കർമ്മകാണ്ഡ (തുടർച്ച)

(പുത്തൻകാവ്വ് മാത്തൻതരകൻ)

### തിരുനാൾ സമ്മാനം

വഞ്ചിപ്പാട്ട്

V

കാര്യമിമ്മട്ടിരിക്കവേ, പാരിടംമരുന്നം ധരിക്കെ.
ത്താരകങ്ങൾക്കൊരു നാദം കേൾക്കമാറായി.
യോഗികൾക്കധീശനാകും യൂഫ്രനോൻ തൻചെവി
യിലാ—
ഭോഗിയുടെ ചരിതങ്ങൾ മാറ്റൊലികൊണ്ടു.
മംമരുഭൂതലത്തിലും മാമലച്ചോട്ടിലും നിന്നു
മംമുനി, മന്നവൻതന്നെപ്പുകഴ്ത്തിച്ചധീരം.
ബന്ധനസ്ഥനാക്കി രാഗബന്ധനാംഭൂപതി, മായാ—
ബന്ധമേതുമീയലാത്ത യോഗിയെവേഗം.
നിന്നതില്ലെങ്കിലും മുനിതന്നുടെശാസനയാകു—
മുന്നതഭേരീതിനാദമല്പവുംപോലും.
മന്നവപ്രീതിയാം സുധാസാരപാനലഹരിയാരു
മന്ദനാകും യോഗിയെന്നു മനസ്സിലോർത്തു
കാമലീലാഹലോലനാം ഹേരൊദാപാഹരാഗിയെ
ക്ഷേമമായി സൽക്കരിക്കാൻ ശ്രമിച്ചുനോക്കി.

VI

ഇല്ല തെല്ലും സഫലമായില്ലനൃപശ്രദ്ധതന്ത്രം
കല്യനാം സ്ഥാപകൻ മുക്തി കൊതിച്ചതില്ല.
"നീതിയല്ലാനൃപാലക, നിന്നുടെയീത്തൊഴിലേതും.
പാതകത്തിൻഫലം നീതാനനുഭവിക്കും.
ഭൂമിപാലനീവിധത്തിൽക്കാമനുകിങ്കരനായാൽ
ഭൂമിയും തൻപ്രജകളുമെങ്ങിനെയാകും?"
താപസവര്യനീവണ്ണം താപകോപാന്വിതം ചൊൽകേ
താർശരന്നുമകമൊന്നുനടുങ്ങിപ്പോയി.
"തേന്മൊഴിയാളോടുകൂടി സന്തതം വാഴുവാനുള്ള
സമ്മതം യോഗിയിൽനിന്നും ലഭിക്കുമെങ്കിൽ
രാജകീയപ്രതാപത്തിലമ്മുനിയെപ്രതിഷ്ഠിക്കാം..
രാജ്യമററസുഖാമൃതം ഭുജിപ്പിച്ചീടാം."
ചിന്ത ചെയ്തു നൃപനേവമെങ്കിലുമാവഴികൊന്നും
സ്വാതന്ത്രികനാം മുനി തെല്ലും തിരിഞ്ഞതില്ല.
ശ്രീകരമാമാശകാട്ടി സ്ഥാപകനെ വശത്താക്കാൻ
വീരനാകും ഹേരൊദാന്നു കഴിഞ്ഞതില്ല.
ന്യായപീഠം തിരിപ്പാനും നൽവഴികളടപ്പാനും
മായകാട്ടി പ്രജകളെച്ചതിച്ചീടാനും
ഭൂമി കാത്തു വരുന്നവർ ഭൂരിശക്തി വഹിച്ചേക്കാം.
കാമബദ്ധൻ ഹേരോദാവുമവരിലേകൻ.
സത്തമനെന്നഭിമാനം സ്വാതന്ത്ര്യവിൽ വളർത്തുന്ന
ശാസ്ത്രികളും പുരോഹിതപ്രമുഖന്മാരും
നീതികെട്ടനൃപാലന്റെതിട്ടെഴുംപാതകമെല്ലാം
പ്രീതിപൂർവ്വം നന്മയെന്നവചിച്ചിരിക്കാം.
വന്നിടട്ടെ വിപത്തെന്തുമെന്നുഹൃത്തിലുറച്ചോതി
വന്ദിതനാം മുനിവര്യൻ സത്യമൊക്കയും
കത്തിടും കോപമോടൊത്തു കല്യനാമായതീന്ദ്രനെ
കരുത്തുറുങ്കിലാക്കി വീണ്ടും നീചഭൂപാലൻ.

---

അവർകളുടെ മഹനീയാദ്ധ്യക്ഷതയിൽ സെൻറു ജോർജ്ജ് ആശ്രമത്തിൽവച്ചു നടത്തപ്പെട്ടു. സെക്രട്ടറി മിസ്സ് മറിയാമ്മജോൺ റിപ്പോർട്ടു വായിക്കുകയും, നല്ല തുകയോടുകൂടി സമാജാംഗങ്ങൾ തിരിയെ ഏല്പിച്ച വഞ്ചികകളിലെ പിരിവു സംബന്ധിച്ചുള്ള കണക്കു ബോദ്ധ്യപ്പെടുത്തുകയും ചെയ്തു. ഇടവക വികാരി പയ്യമ്പള്ളിൽ ബഹു. ദാവീദു കത്തനാർ അവർകളുടെ സ്വാഗതപ്രസംഗാനന്തരം ശ്രീ. പി. സി. വർക്കി ബി. എ. ബി. എൽ. മർത്തമറിയം സമാജം സെക്രട്ടറി ശ്രീമതി കെ. ഏ. അന്നമ്മയും ഓരോ പ്രസംഗങ്ങൾ ചെയ്തു. ഫലിതസമ്പൂർണ്ണമായ ഉപസംഹാരപ്രസംഗത്തിനു ശേഷം മലയാളം പണ്ഡിററു ശ്രീമാൻ കെ. കരുവിള അവർകളുടെ കൃതജ്ഞതാപ്രകടനത്തോടുകൂടി കൃത്യം 5 മണിക്കു യോഗം മംഗളമായി പര്യവസാനിച്ചു.

യോഗാനന്തരം സണ്ടേസ്കൂൾ വിദ്യാർത്ഥികൾക്കു കാപ്പിസൽക്കാരവും, സമ്മാനദാനവും ഉണ്ടായിരുന്നു.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. യോ. 12. 36—50.

കർത്താവ് അനേക അടയാളങ്ങൾ ചെയ്തിട്ടും സ്വജനം വിശ്വസിച്ചില്ലെന്നുള്ളത് വി. യോഹന്നാനു മർമ്മഭേദകമായിരുന്നു. അതുമൂലം യെശയ്യാപ്രവാചകന്റെ പ്രവചനനിവൃത്തി അതിൽ അദ്ദേഹം ദർശിച്ചു. പ്രമാണികളിൽ പലരും അതിൽ വിശ്വസിച്ചുഎങ്കിലും പരീശന്മാർനിമിത്തം പള്ളിഭ്രഷ്ടരാകാതിരിപ്പാൻ ഏററുപറഞ്ഞില്ല എന്നു നാം വായിക്കുന്നു. മനഃസാക്ഷിയുടെ പ്രേരണയനുസരിച്ച് പ്രവർത്തിക്കുവാൻ കഴിയാതെപോകുന്നത് എത്ര ശോച്യമാകുന്നു. സ്വജനത്തിന്റെ മനോഭാവം ദർശിച്ച മശിഹാ വിളിച്ചു പറഞ്ഞതെന്തെന്നു സൂക്ഷിക്കുക. അതു് സത്യമെന്ന് നാമറിയുന്നു. ക്രൂശിക്കപ്പെട്ടവനായ ക്രിസ്തു പിതാവിന്റെ പൂർണ്ണ വെളിപാടാണെന്ന് ഗ്രഹിക്കുകയും ചെയ്തിരിക്കുന്നു. അതു് അവഗണിക്കുവാൻ സാദ്ധ്യമല്ല. തന്റെ വചനങ്ങൾ കേട്ട് പിതാവിന്റെ ഇഷ്ടത്തിനു നമ്മെതന്നെ പൂർണ്ണമായി വിധേയമാക്കുമാറ് ആ വചനങ്ങളെ സ്വാഗതം ചെയ്യുവാൻ സംഗതിയാകേണമേ എന്നു നമുക്കു പ്രാർത്ഥിക്കാം.

ചൊവ്വാ. യോഹ. 13. 1—11.

ലോകത്തിൽ തനിക്കുള്ളവരെ സ്നേഹിച്ചതുപോലെ അവസാനത്തോളം അവരെ സ്നേഹിച്ചു. ഇവിടെ മരണംവരെ യേശുതമ്പുരാൻ അവരെ സ്നേഹിച്ചു എന്നുള്ളതല്ല ആ വാചകത്തിന്റെ ശരിയായ അർത്ഥം. എന്നാലോ സ്നേഹത്തെപ്രതി തനിക്കുള്ളവർക്കുവേണ്ടി അന്ത്യത്യാഗംപോലും സഹിച്ചു എന്നത്രേ. അതിനൊരുദാഹരണമാകുന്നു കർത്താവു ചെയ്തതായി നാമിവിടെ വായിക്കുന്ന ഭാഗം. ഈവിധം ത്യാഗപരമായ പ്രവൃത്തി ചെയ്യുവാൻ സ്നേഹത്തിനേ കഴിയൂ. അതെന്തെന്നു ഗ്രഹിപ്പാൻ നാം ഭഗീരഥപ്രയത്നം ചെയ്യേണ്ടതാണ്. അതിനു പ്രഥമമായി ചെയ്യേണ്ടതു് തന്നെ ആരാധിക്കുകയത്രേ. തന്നെ ഒററിക്കൊടുക്കുവാൻ തീരുമാനിച്ചിരുന്ന യൂദായുടെ ഉദ്ദേശം എന്തെന്നു കർത്താവ് ഗ്രഹിച്ചിട്ടും യൂദായോടു ഏതുവിധം വർത്തിച്ചു? "സ്നേഹം സർവ്വവും പൊറുക്കുന്നു; സർവ്വവും വിശ്വസിക്കുന്നു, സർവ്വവും പ്രത്യാശിക്കുന്നു; എല്ലാം സഹിക്കുന്നു." അതല്ലാതെ മറെറാന്നു കാരണമാകുന്നു കർത്താവിന്റെ ഈ പ്രവൃത്തിക്കു നമുക്കു പറയുവാനുള്ളതു്. ആ സ്നേഹത്തിന്റെ ദൃഷ്ടിയിൽമാത്രമേ കേവലം പാപികളായ നമുക്കെന്തെങ്കിലും പരിഗണന ലഭിക്കുന്നുള്ളു എന്ന ചിന്ത നമ്മെ ഭരിക്കട്ടെ.

ബുധൻ. യോഹ. 13. 12—20.

ശിഷ്യന്മാരുടെ കാലുകൾ കഴുകിക്കഴിഞ്ഞ് വീണ്ടും ഇരുന്നു കർത്താവ് സംസാരിച്ച വചനങ്ങൾ നമുക്കു ശ്രദ്ധിക്കാം. നിങ്ങളുടെ കർത്താവും ഗുരുവുമായ ഞാൻ നിങ്ങളുടെ കാലുകൾ കഴുകിഎങ്കിൽ നിങ്ങളും പരസ്പരം അങ്ങിനെതന്നെ ചെയ്യുവിൻ. കർത്താവ് ഇവിടെ പ്രദർശിപ്പിച്ചതുപോലെയുള്ള വിനയപ്രകടനം ലോകചരിത്രത്തിൽ ഒരിടത്തും കാണുകയില്ല. ഈവിധമുള്ള വർത്തനയാണോ ശരിയായ മാർഗ്ഗം എന്നു ചിലർ സംശയിച്ചേക്കാം. എന്നാൽ ദൈവപുത്രൻ സ്വീകരിച്ച മാർഗ്ഗം മാത്രമാണു നമുക്കും കരണീയമായിട്ടുള്ളതെന്നു ഗ്രഹിച്ചാലും. തന്റെ സേവനം അപരൻ ബഹുമാനിക്കുന്നു എന്നറിയുന്നപക്ഷം ആ സ്ഥാനത്തു് സേവനത്തിനു വലിയ പ്രയാസമില്ല. എന്നാൽ ആ സേവനത്തിന്റെ അടിസ്ഥാനമർമ്മം ബഹുമാനിക്കുകയോ, അറികയോപോലും ചെയ്യാത്തിടത്തു് സേവിക്കുന്നതാണു പ്രയാസം. എന്നാൽ അതിനും കർത്താവ് മടിച്ചില്ല. പലരും കർത്താവിനെ സേവിക്കുവാൻ ജാഗ്രതയുള്ളവരാണ്. എന്നാൽ പരാജയവും നിരസനവും അഭിമുഖീകരിക്കുമ്പോൾ അവർ തണുത്തുപോകുന്നു. അതിനു കാരണം കർത്താവിന്റെ മാർഗ്ഗം അവർ ഗ്രഹിച്ചിട്ടില്ലെന്നുള്ളതു് മാത്രമാണ്.

വ്യാഴം. യോഹ. 13. 21—30.

യൂദാ എന്തു ചെയ്യുവാൻ പോകുന്നു എന്നറിഞ്ഞ കർത്താവിന്റെ ഉള്ളം കലങ്ങി എന്നു നാം വായിക്കുന്നു. യൂദായുടെ പ്രവൃത്തിമൂലം തനിക്കു വരുവാൻപോകുന്ന ദോഷത്തെക്കാൾ കൂടുതലായി അവിടത്തെ ഭാരപ്പെടുത്തിയതു് അതുമൂലം യൂദാ തനിക്കുതന്നെ വരുത്തിവച്ച നാശമായിരുന്നു. അതിൽപരം വേദനയും സങ്കടവും സ്നേഹം അനുഭവിപ്പാനുണ്ടോ? യേശുവിനെ ആരാകുന്നു ഒററിക്കൊടുക്കുന്നതെന്ന് ശിഷ്യന്മാരാരും അറിഞ്ഞിരുന്നില്ല. ഒററിക്കൊടുക്കുന്നതു് ആരെന്ന് അവർ ഗ്രഹിച്ചുകഴിഞ്ഞതിനു ശേഷവും യൂദാ സ്വയമായി ചെയ്യുന്ന പ്രവൃത്തിമൂലം എന്നേക്കുമായി നഷ്ടപ്പെടുകയാണെന്ന് അവർ മനസ്സിലാക്കി കാണുകയില്ല. എന്നാൽ യേശുതമ്പുരാൻ അതു ഗ്രഹിച്ചു. അതുപോലെതന്നെ വിനാഴികതോറും നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന ആത്മാക്കളെയും താനറിയുന്നു. അതുമൂലമുള്ള വേദനയും സങ്കടവും അനുഭവിക്കുകയും ചെയ്യുന്നു. തന്റെ സ്നേഹത്തിന്റെ ആഴവും വിസ്തൃതിയും ആരറിയുന്നു?

വെള്ളി. യോഹ. 13. 31—38.

യൂദാ ഇറങ്ങിപ്പോയതു്, സങ്കടത്തോടുകൂടെയായിരുന്നു കർത്താവ് വീക്ഷിച്ചതു്. എങ്കിലും തൻഫലമായി താൻ അനുഭവിക്കേണ്ടിവന്ന കഷ്ടതയെ കർത്താവ് സ്വാഗതം ചെയ്യുകയാണു ചെയ്തതു്. അതിനു കാരണം തന്മൂലമുണ്ടാകുവാനിരുന്ന ലാഭത്തെയും താൻ കണ്ടു എന്നുള്ളതാണ്. "ഗോതമ്പുമണി നിലത്തുവീണു ചാകുന്നില്ല എങ്കിൽ അതു് തനിയെ ഇരിക്കുന്നു." എന്നു താൻ കല്പിച്ചതു് നമ്മുടെ സ്മരണയിലുണ്ടല്ലോ. എന്നാൽ തന്നെ അനുഗമിക്കുന്നവർക്ക് അവലംബം എന്താണു? അതു് തന്നിലുള്ള വിശ്വാസംമൂലമത്രേ സാധിതമാകേണ്ടതു്. എന്നാൽ അതോടൊപ്പം കർത്താവ് ഒരു പുതിയ കല്പനയും നമുക്കു തരുന്നുണ്ടു്. നിങ്ങൾ തമ്മിൽ തമ്മിൽ സ്നേഹിക്കണം—അതുമൂലം നിങ്ങൾ എന്റെ ശിഷ്യന്മാർ എന്നു അറികയും ചെയ്യും. ഇന്ന് കർത്തൃശിഷ്യന്മാരിൽ കാണാത്ത ഒരു സ്വഭാവവിശേഷവും അതല്ലേ? എന്നാൽ അതുകൊണ്ടും പൂർത്തിയായില്ല മററു ചില കാര്യങ്ങൾകൂടെ നാം പഠിക്കേണ്ടിയിരിക്കുന്നു. അതായിരുന്നു പത്രോസിനും ഉണ്ടായിരുന്ന കുറവ്. ആ പാഠംകൂടെ പഠിക്കാത്തവർക്ക് ക്രിസ്തുവിന്റെ പാതയിൽ ചരിക്കുവാൻ സാദ്ധ്യമല്ല.

ശനി. യോ. 14. 1—6.

തന്റെ സ്നേഹം അഗണ്യമാക്കി ഇറങ്ങിപ്പോയ യൂദാക്കുറിച്ച് കർത്താവ് വളരെ ഭാരപ്പെട്ടു. എന്നാൽ ഭയംമൂലം ഭാരപ്പെട്ട ശിഷ്യന്മാരെയാണു നാമിവിടെ കാണുന്നതു്. അവരിൽ പ്രധാനിയായ പത്രോസു തന്നെ തള്ളിപ്പറയുമെന്നും കർത്താവിനറിയാമായിരുന്നു. എങ്കിലും അതിനെപ്പററി കർത്താവ് പ്രയാസപ്പെടുന്നതായി കാണുന്നില്ല. കാരണം പത്രോസു തന്നെ സ്നേഹിക്കുന്നുണ്ടെന്ന് കർത്താവിനറിയാമായിരുന്നു. "എങ്കിലും നിങ്ങൾ ദൈവത്തിലും എന്നിലും വിശ്വസിപ്പിൻ" എന്നു കർത്താവു കല്പിക്കുവാൻ കാരണമെന്തായിരുന്നു. അതിനു കാരണം പത്രോസിനറിയാം. ദൈവം നമ്മെ സ്നേഹിക്കുന്നു എന്നുള്ളതിനു നമുക്കുള്ള ഉറ

# ഏതിനെ സ്വാഗതം ചെയ്യും?

## കമ്യൂണിസവും ദൈവരാജ്യവും വാതിൽക്കൽ നിൽക്കുന്നു

ഒരു പ്രതിസന്ധിഘട്ടത്തിൽ വന്നെത്തിയിരിക്കുന്ന ആധുനിക തലമുറയുടെ മുമ്പിൽ നിരന്നു നിൽക്കുന്ന ബഹുവിധ പ്രശ്നങ്ങൾക്കു ക്രിസ്തുമാർഗ്ഗം നൽകുന്ന മറുപടി എന്താണെന്നു വിശദീകരിച്ചുകൊണ്ട്, മാരാമൺ കൺവൻഷനിൽ ഡോ. സ്റ്റാൻലി ജോൺസ് ചെയ്ത പ്രസംഗത്തിൽ ഇപ്രകാരം പ്രസ്താവിക്കുകയുണ്ടായി—

ക്രിസ്തുമതവും കമ്യൂണിസവും എന്ന പുസ്തകത്തിൽ, ഈ തലമുറയോ അടുത്ത തലമുറയോ, കമ്യൂണിസമോ ദൈവരാജ്യമോ സ്വീകരിക്കേണ്ടതായി വരുമെന്നു ഞാനെഴുതിയിട്ടുണ്ട്. ദൈവരാജ്യവും കമ്യൂണിസവും വാതിൽക്കൽ നിൽക്കുന്നു. ഏതാണ് നാം തെരഞ്ഞെടുക്കുന്നതു്. റഷ്യയിൽനിന്നു മടങ്ങിവരുമ്പോൾ, മനുഷ്യജീവിതത്തെ സമൂലം ഉൾക്കൊള്ളുന്ന ഒരു മാർഗ്ഗമാണോ ക്രിസ്തുമാർഗ്ഗം എന്നു ഞാൻ എന്നോടു തന്നെ ചോദിച്ചു. പുതിയനിയമത്തിൽ അതിനു ശരിയായ മറുപടിയുണ്ട്. ക്രിസ്തുമാർഗ്ഗം ആത്മീയ കാര്യങ്ങളെ മാത്രമല്ല സ്പർശിക്കുന്നതു്. അതു് ജീവിതത്തിന്റെ സകല വശങ്ങളേയും സമൂലം സ്പർശിക്കുന്നതാണ്. ഒരു പുതിയ വ്യവസ്ഥിതി ക്രിസ്തു പ്രസംഗിച്ചുകൊണ്ട് സഞ്ചരിച്ചു. ആണ കാര്യങ്ങൾ പ്രധാന ലാക്കിൽനിന്നു തന്നെ വ്യതിചലിപ്പിച്ചില്ല. ദൈവരാജ്യമെന്നുള്ളതായിരുന്നു തന്റെ കേന്ദ്ര ലക്ഷ്യം. സുവിശേഷം എന്നാണ് അതിനെപ്പററിപറഞ്ഞിരിക്കുന്നതു്. ദൈവരാജ്യത്തിന്റെ സുവിശേഷം പ്രസംഗിക്കുന്നതിനു ശിഷ്യന്മാരെ ഏല്പിച്ചു. "നിന്റെ രാജ്യം വരേണമേ, നിന്റെ ഇഷ്ടം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും ആകണമെ" എന്നുള്ള പ്രാർത്ഥനയിൽ സകലത്തേയും ഉൾക്കൊള്ളുന്ന ഒരു വ്യവസ്ഥിതിയാണ് അന്തർഭവിച്ചിരിക്കുന്നതു്. ദൈവത്തിന്റെ ഇഷ്ടം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും ആകണം. ഇന്നു കാണുന്ന സകല വ്യവസ്ഥിതികളുടെയുംസ്ഥാനത്തു് ദൈവരാജ്യം വരണം. സകലവും ഉൾക്കൊള്ളുന്ന വ്യവസ്ഥ ഇതൊന്നു മാത്രമേയുള്ളു. വ്യക്തിയും സമൂഹവും ഈ വ്യവസ്ഥയ്ക്കു വിധേയമാകണം. അതു് അടിമത്തമല്ല, സ്വാതന്ത്ര്യമാണ്. ദൈവരാജ്യത്തിനു കീഴ്പ്പെടുത്തുമ്പോൾ യഥാർത്ഥ സ്വതന്ത്ര്യം ലഭിക്കുന്നു.

ക്രിസ്തുവുമായുള്ള ബന്ധം നമ്മുടെ ആത്മതലത്തെ സ്പർശിക്കുമ്പോൾ അതു നമ്മുടെ സാമൂഹ്യബന്ധത്തേയും സ്പർശിക്കുന്നു. ഞാൻതന്നെ വഴിയും സത്യവും ജീവനുമാകുന്നു എന്നു് അരുളിച്ചെയ്ത ക്രിസ്തുവും, ദൈവരാജ്യവും ഒന്നായിരിക്കുന്നതിനാൽ ആ ക്രിസ്തുവിനോടുള്ള ബന്ധം എന്റെ ആത്മതലത്തെ വ്യത്യാസപ്പെടുത്തുന്നതോടൊപ്പം എന്റെ സാമൂഹ്യബന്ധത്തേയും വ്യത്യാസപ്പെടുത്തുന്നതാണ്. നമ്മുടെ ഹൃദയത്തിനും വരുവാനുള്ള ലോകത്തിനുമിടയ്ക്കുള്ള, സാമ്പത്തിക, സാമൂഹ്യ രാഷ്ട്രീയ കാര്യങ്ങൾ നാം വിട്ടൊഴിഞ്ഞിരിക്കുകയാണ്. നാം വിട്ടൊഴിയുന്ന സ്ഥലം മററുള്ളവർ കൈക്കലാക്കും. അതുകൊണ്ടാണ് ആ രംഗങ്ങൾ കമ്യൂണിസ്റ്റുകാർ ഇന്നു പിടിച്ചെടുക്കുന്നതു. ദൈവരാജ്യവ്യവസ്ഥയിലേക്കു നാം പ്രവേശിച്ചു കഴിയുമ്പോൾ വിപ്ളവാത്മകമായ ഒരുണർവുണ്ടാകുന്നതാണ്.

ദൈവരാജ്യം ഒരു വ്യക്തിയിൽനിന്നു മറെറാരു വ്യക്തിയിലേക്കു പകർന്നു സാവധാനത്തിൽ വരുന്നുവെന്നും കർത്താവിന്റെ വരവോടുകൂടെ വരുമെന്നും ദൈവരാജ്യം നിങ്ങളുടെ ഇടയിലുണ്ടെന്നും മററും ദൈവരാജ്യത്തെക്കുറിച്ചു പറഞ്ഞിട്ടുണ്ട്. അഖിലാണ്ഡം യാഥാർത്ഥ്യങ്ങളിൽ കെട്ടിപ്പടുത്തിട്ടുള്ളതാണ്. ലോകസ്ഥാപനം മുതൽ ഒരു ധാർമ്മിക വ്യവസ്ഥിതിയിലാണ് അഖിലാണ്ഡം നിലകൊള്ളുന്നതു്. അതിന്റെ പ്രമാണങ്ങൾ നാം ലംഘിച്ചാൽ നാം തകരും. ദൈവരാജ്യത്തിനെതിരായുള്ള സകല വ്യവസ്ഥകളും തകരും. ദൈവരാജ്യത്തിനെതിരായ സിംഹാസനങ്ങൾ തള്ളപ്പെടും. ദൈവരാജ്യത്തിനുവേണ്ടി സൃഷ്ടി[...]പ്പെട്ടവനാണ് മനുഷ്യർ. മനുഷ്യ[...]തം 4 പടികൾ കടന്നുകഴിഞ്ഞി[...]ന്നു. ഉടമസ്ഥനും അടിമയും, യജമ[...]നും ദാസനും, മുതലാളിയും തൊഴിലാളിയും എന്നീമൂന്നുപടികൾകഴിഞ്ഞു് സഖാക്കൾ എന്ന പടിയിലാണ് ഇപ്പോൾ എത്തിയിരിക്കുന്നതു്. സഖാക്കൾ എന്ന വാക്കിന്റെ അർത്ഥം ഒരു മുറിയിൽ താമസിക്കുന്നവർ എന്നാണ്. അവരുടെ കക്ഷിയിൽ പെടാത്തവരോടു് അവർക്കു ബന്ധമില്ല ഇതാണോ അവസാനത്തെ പടി. ദൈവരാജ്യം ഉണ്ടാക്കിക്കാണിക്കുന്ന അവസാനത്തെ പടി, "സഹോദരൻ"എന്നുള്ളതാണ്. പിതാവു് ഒരാളും ലോകം ഒരു കുടുംബവുമായിത്തീരുന്ന ഒരു സഹോദര ബന്ധമാണ് ദൈവരാജ്യവ്യവസ്ഥിതിയിലുള്ളതു്. അവസരസമത്വം, വർണ്ണവർഗ്ഗരഹിതമായ സമഭാവന, മുതലായ സ്വഭാവങ്ങളോടു കൂടിയ ഒരു പുതിയ വ്യവസ്ഥിതിയാണതു്. വ്യവസായങ്ങളുടെ ഭരണസമിതികളിൽ തൊഴിലാളികൾക്കു കൂടെ പ്രാതിനിദ്ധ്യം ലഭിക്കുകയും സഹോദരബന്ധത്തിന്റെ അടിസ്ഥാനത്തിൽ ലാഭനഷ്ടങ്ങൾ വിഭജിക്കപ്പെടുകയും ചെയ്യുന്നഒരു പുതിയവ്യവസ്ഥഅപ്പോൾ സംജാതമാകുന്നതാണ്. ഓരോ രാജ്യത്തിനും ഇഷ്ടമുള്ള ഭരണവും സുരക്ഷിതത്വവും വ്യക്തിത്വവുമുള്ള ഒരു ലോക ഗവണ്മെൻറു തന്നെ രൂപവൽക്കരിക്കപ്പെടേണ്ടിയിരിക്കുന്നു. ഏതു രാജ്യം ഏററവും മെച്ചമായ ഭരണം നിർവ്വഹിക്കുന്നുവോ അവർ ലോകത്തിനു നേതൃത്വം നൽകും. ഭൂലോകരാജ്യം ഇളകുന്നു. ദൈവരാജ്യത്തിനെതിരായ രാജ്യങ്ങൾ തകരുന്നു. എന്നാൽ യേശുക്രിസ്തു ഇന്നലെയും ഇന്നും എന്നേക്കും യഥാവാനായി സ്ഥിതിചെയ്യുന്നു. ഇളകാത്ത രാജ്യവും ഇളകാത്ത ആളും ചേർന്ന വ്യവസ്ഥിതിയാണ് ദൈവരാജ്യം. അതു് മുതലാളിത്വത്തെയും കമ്മ്യൂണിസത്തേയും വിധിക്കുന്നു. ദൈവരാജ്യത്തോടുചേർന്നു നിൽക്കുന്നതെല്ലാം നിലനിൽക്കും.

---

ലും നമുക്കു് കർത്താവിലാണു ലഭിക്കുന്നതു്. പത്രോസു തള്ളിപ്പറഞ്ഞതിനുശേഷമുള്ള കർത്താവിന്റെ ഒരു നോട്ടം പത്രോസിനെ എത്രമാത്രം സ്പർശിച്ചു എന്നു നാം വായിക്കുന്നുണ്ട്. നമ്മുടെ പ്രവൃത്തികളുടെ വിജയമല്ല; എന്നാലോ നമ്മുടെ സ്നേഹവും ഭക്തിയുമാണു കൂടുതൽ വിലമതിക്കുന്നതെന്നു് അനുഭവം സാക്ഷിക്കുന്നു.

---

### യൂത്ത് ക്രിസ്ത്യൻ കൗൺസിൽ ഓഫ് ആക്ഷൻ വെക്കേഷൻ കോഴ്സ്

വൈ. സി. സി. എ. ജനറൽ സെക്രട്ടറി മി. വി. ററി. ചാണ്ടപ്പിള്ള ഇപ്രകാരം അറിയിക്കുന്നു:

ഈ വർഷത്തെ വൈ. സി. സി. എ. വെക്കേഷൻ കോഴ്സ് 1952 മെയ് 6-ാം തീയതിമുതൽ 12-ാം വരെ മാങ്ങാനംക്രൈസ്തവാശ്രമത്തിൽ വെച്ചു നടത്തുന്നതിനു നിശ്ചയിച്ചിരിക്കുന്നു. ഈ വർഷം ഒരു വർക്ക്ക്യാമ്പായി (Work Comp) നടത്തുവാനാണ് ഉദ്ദേശിച്ചിരിക്കുന്നതു്. കൂടാ

# വീഴ്ചമൂലം മുടന്തു പ്രാപിച്ചവൻ

(ഡീക്കൺ സി. പി വറുഗീസ്, കുറുപ്പുംപടി)

വീർപ്പു മുട്ടിക്കുന്ന വിഷാദവും പേറിക്കൊണ്ടാണ് അരുണിമ കലർന്ന ആദിത്യൻ അന്നു ആഴിയുടെ വക്ഷസ്സിൽ തല ചായിച്ചതു്. ഗിൽബോവ പർവ്വതത്തിൽ വച്ചു അന്നു സായാന്ഹത്തിൽ നടന്ന ചില ഭീകരങ്ങളായ സമരാട്ടഹാസങ്ങൾ സുരസിദ്ധ സ്ഥാനത്തിൽ പൊട്ടിത്തെറിച്ചു. പശ്ചിമ ചക്രവാളമാകമാനം രക്തവർണ്ണം കലർന്നു. ഇസ്രായേല്യരും ഫെലിസ്ത്യരും തമ്മിൽ നടന്ന സംഘട്ടനത്തിൽ ശൗലും അവന്റെ അരുമസന്താനമായ യോനാഥാനും മരണമടഞ്ഞു, ഗിൽബോവ പർവ്വതത്തിന്റെ താഴ്വരയിൽ ചെഞ്ചോരയിൽ കിടന്നു പിടഞ്ഞു കടന്നുപോയ ആ ജീവിതങ്ങൾ ഒരു കാലത്തു ഇസ്രായേല്യരുടെ ആരാധനാപാത്രങ്ങളായിരുന്നു. ആ പർവ്വത പ്രാന്തങ്ങളിലെ പച്ചപ്പുല്ലും സസ്യങ്ങളും മന്ദമാരുതനിലുലഞ്ഞു അവയുടെ അനുശോചനം പ്രകടിപ്പിച്ചു. അങ്ങനെ ശൗലും അവന്റെ കുടുംബവും ഇസ്രായേല്യരുടെ ചരിത്രത്തിൽനിന്നും മറഞ്ഞുപോയി, അല്ല, കാലം അതിന്റെ കരാളഹസ്തങ്ങൾകൊണ്ടു അവയുടെ ചരിത്രത്തെ തുടച്ചുകളഞ്ഞു.

ഇസ്രായേൽ സാമ്രാജ്യത്തിലെ വീരയോദ്ധാവും, സമസ്തജനസമാരാധ്യനുമായ ദാവീദു പ്രസിദ്ധമായ ഇസ്രായേൽ സിംഹാസനത്തിൽ അവരോധിക്കപ്പെട്ടു. ചക്രവർത്തി ആയതിനു ശേഷം അവൻ ചെയ്ത കർത്തവ്യങ്ങളിൽ പ്രഥമവും പ്രധാനവുമായതു ശൗലിന്റെ ഭവനത്തിൽ ഇനിയും ആരെങ്കിലും ജീവനോടെ അവശേഷിച്ചിട്ടുണ്ടോ എന്നു അന്വേഷിക്കുകയായിരുന്നു. "അനന്തരം ദാവീദു ഞാൻ യോനഥാന്റെ നിമിത്തം ദയ കാണിക്കേണ്ടതിനു ശൗലിന്റെ കുടുംബത്തിൽ ആരെങ്കിലും ശേഷിച്ചിരിക്കുന്നുവോ എന്നന്വേഷിച്ചു. (2 ശമുവേൽ 9. 1)

ഈ കരുണാവാരിധിയായ ദൈവം തന്റെ അരുമസന്താനങ്ങളായ മനുഷ്യവംശത്തോടു ചോദിക്കുന്ന സ്നേഹം നിറഞ്ഞ ഒരു ചോദ്യമാണു. വീണുപോയ മാനവരെ ദൈവം അന്വേഷിച്ച ഒരു പഴയ, പഴയ കഥയുടെ പ്രതിഫലനമാണ്. ആദം പാപം ചെയ്തു, വൃക്ഷങ്ങളുടെ മറവിൽ ഒളിച്ചിരുന്നു. ദൈവം അവനെ വിളിച്ചു, ആദാമേ നീ എവിടെയാകുന്നു?"

ദൈവം ഇപ്പോഴും പാപികളെ അന്വേഷിക്കുന്നു. ചിലർ വനാന്തരങ്ങളിൽ മറഞ്ഞിരിക്കുന്നു. ദൈവം തകരുന്ന ഹൃദയത്തോടും വിഷാദകലുഷിതമായ മനസ്സോടുംകൂടെ അവരെ വിളിക്കുന്നു. "നീ എവിടെയാകുന്നു?" ദൈവത്തിന്റെ ഏക പുത്രൻ പാപികളെ രക്ഷിപ്പാൻ ലോകത്തിൽ വന്നു. അവൻ നഷ്ടപ്പെട്ടുപോയ മനുഷ്യനെ അന്വേഷിച്ചു സ്വർഗ്ഗീയ സൌഭാഗ്യം വെടിഞ്ഞു ലോകത്തിലേക്കു വന്നു. പാപികൾക്കുവേണ്ടി ഉരുകിക്കൊണ്ടിരുന്ന ആ സ്നേഹ ഹൃദയം ഒന്നു പിടഞ്ഞു. പൈശാചികാവേശം നിറഞ്ഞ മാനവവംശത്തിന്റെ വിവശത കണ്ടപ്പോൾ, രമ്യഹർമ്മ്യങ്ങളും മണിമേടകളും നിർമ്മിച്ച ആ ദൈവകുമാരൻ ലോകത്തിലെ ഏഴകളിൽ എളിയവനായി, ദരിദ്രരിൽ ദരിദ്രനായി പാപം ഒഴികെ സകലത്തിലും മനുഷ്യനെപ്പോലെ തന്നെ ജീവിച്ചു. അവൻ ഇത്രയധികം അധഃപതിച്ച വ്യവസ്ഥിതിയിൽ വസിച്ചതെന്തിനു? "അവന്റെനേരെ (മനുഷ്യന്റെ) കരുണ കാണിക്കേണ്ടതിനു"

ശൗൽ ദാവീദിന്റെ ജന്മശത്രുവായിരുന്നു എങ്കിലും ദാവീദു അവന്റെ ഭവനത്തോടു കരുണ കാണിച്ചു. അതു തികച്ചും സ്വാഭാവികമായിരുന്നു. കാരണം യോനാഥാൻ, അവന്റെ ആത്മസുഹൃത്തായിരുന്നു. അവരുടെ സ്നേഹം "കളത്രപ്രേമ"ത്തിലും അധികമായിരുന്നു. അവരുടെ ഹൃദയങ്ങൾ സ്നേഹാധിക്യത്തിൽ ഐക്യരൂപ്യം പ്രാപിച്ചു. എത്ര മഹത്തും മനോഹരവുമായ മനുഷ്യസ്നേഹം!

ശൗലിന്റെ മകനായ യോനാഥാനു മുടന്തനായ ഒരു മകനുണ്ടായിരുന്നു. ഇസ്രായേല്യരും ഫെലിസ്ത്യരും തമ്മിൽ നടന്ന ഭീകരമായ യുദ്ധവാർത്തകേട്ടപ്പോൾ ഞെട്ടിപ്പോയ മെഫീബോശെത്തിന്റെ (യോനാഥാന്റെ മുടന്തനായ മകൻ) വളർത്തമ്മ അവനേയും കരത്തിലേന്തിക്കൊണ്ടു കടന്നുകളഞ്ഞു. വളരെവേഗത്തിൽ സംഭവിച്ച ആ ഓട്ടത്തിൽ മെഫീബോശെത്തു വീണുപോയി, വളർത്തമ്മയുടെ കരതലത്തിൽനിന്നു്, അവൻ മുടന്തനായിത്തീർന്നു. മുടന്തനായിട്ടല്ല അവൻ ജനിച്ചതു്. സന്ദർഭവശാൽ സംഭവിച്ച ഒരു ദൌർഭാഗ്യം മാത്രമായിരുന്നു അതു്. മനുഷ്യവംശത്തെ മുഴുവൻ ഈ "മുടന്തു്" ബാധിച്ചിരിക്കുന്നു. അതിന്റെ മൂലം ആദ്യപിതാവായ ആദാമിലായിരുന്നു. "അതുകൊണ്ടു ഏകമനുഷ്യനാൽ പാപവും പാപത്താൽ മരണവും ലോകത്തിൽ കടന്നു. ഇങ്ങനെ എല്ലാമനുഷ്യരും പാപം ചെയ്കയാൽ മരണം സകല മനുഷ്യരിലും പരന്നിരിക്കുന്നു. (റോമ 5: 12.) ഏക മനുഷ്യന്റെ പാപം ലോകത്തിനു വരുത്തിവച്ച ഭീകരവിപത്തു്!

"ഞാൻ അവന്റെ നേരെ കരുണ കാണിക്കേണ്ടതിനു കരുണ (Kindness) കൃപയാണ്. പ്രതിഫലം പ്രതീക്ഷിക്കാത്ത "പ്രിയ"മാണ്. മനുഷ്യവംശത്തിന്റെ നേരെ നീട്ടപ്പെട്ട കരുണയുടെ പര്യായമാണ് കൃപ. ഇപ്പോൾ കൃപയുടെ യുഗമാണ്. അന്ത്യയുഗം ലോകത്തെ സമീപിച്ചുകൊണ്ടിരിക്കുന്നു. നാം കൃപയെ അന്വേഷിച്ചു പോകേണ്ടതില്ല. പരിശുദ്ധമലബന്ധികൾക്കതീതമാണ്. അതു് നമ്മെ അന്വേഷിച്ചു പോകപ്പെട്ടിരിക്കുന്നു. ... നാം അതിനെ സ്വീകരിക്കുമ്പോൾ അതു നമ്മുടെ ആത്മീയ നയനങ്ങളുടെ പ്രത്യാശയായി രൂപാന്തരപ്പെടുമ്പോൾ നമ്മുടെ ആത്മാവു പ്രശാന്തമായ അന്തരീക്ഷത്തിൽ ചിറകു വിരിച്ചുകൊണ്ടു ദൈവസന്നിധിയിലേക്കു പറന്നു പോകും.........

ദാവീദിന്റെ രണ്ടാമത്തെ അന്വേഷണത്തിൽ മെഫീബോശെത്തു ജീവിച്ചിരിക്കുന്നുവെന്നു അറിയാൻ ഇടയായി. അവന്റെ പിതാവിന്റെ മരണശേഷം സകല ഇസ്രായേല്യരു,

---

...തെ ഇന്ത്യയിലെ ഇന്നത്തെ രാഷ്ട്രീയസ്ഥിതിഗതികളെ കുറിച്ചുള്ള പൊതുക്ലാസ്സുകളും വേദപഠന ക്ലാസ്സും ഉണ്ടായിരിക്കുന്നതാണ്. ഇതിൽ സംബന്ധിക്കുന്നവർക്കു ഭക്ഷണചിലവിനായി പ്രത്യേകം ഫീസ് ഉണ്ടായിരിക്കുന്നതല്ല. എന്നാൽ ഒരു രൂപാ പ്രവേശനഫീസുകൊടുത്തു പേർ രജിസ്റ്റർ ചെയ്യിരിക്കണം. സ്ത്രീകൾക്കും സംബന്ധിക്കാവുന്നതും അവർക്കു താമസത്തിനു പ്രത്യേക സൌകര്യങ്ങൾ ഉണ്ടായിരിക്കുന്നതുമാണ്. വൈ. സി. സി. എ. അംഗങ്ങളല്ലാത്ത ചുരുക്കം ചിലർക്കുകൂടിയും പ്രവേശനം ഉണ്ടായിരിക്കുന്നതാണ്. ഇതിൽ സംബന്ധിക്കുവാൻ ആഗ്രഹിക്കുന്നവർ മാർച്ച 31—ാം തീയതിക്കകമായി വി. റ്റി. ചാണ്ടപ്പിള്ള ബി. എ. ബി. എൽ., ...കൻവീട്ടു, മീനടം, തോട്ടയ്ക്കാട് ...ട്ടയം എന്ന മേൽ വിലാസത്തിൽ ...പേക്ഷ അയച്ചിരിക്കേണ്ടതാണ്.

Reg. 64 No. T Licence No. 498 Dated 20-8-1946 M. Reg. 5286

# THE CHURCH WEEKLY

അവന്റെ ശത്രുക്കളാണെന്ന ധാരണ ഉണ്ടായിരുന്നതുകൊണ്ടു അവൻ ഒളിച്ചിരുന്നു. "അനന്തരം ദാവീദുരാജാവു ആളയച്ചു വരുത്തി." എന്തിനു്?"യോനാഥാന്റെ നിമിത്തമായി." യോനാഥാനോടുള്ള സ്നേഹം മകനിലേക്കും പ്രവഹിച്ചു. സ്നേഹത്തിന്റെ പ്രവാഹം, അതു അത്ഭുതകരംതന്നെ.

നാം നഷ്ടപ്പെട്ടുപോയ ജനതതിയാണ്. നാം ചിതറിപ്പോയവരും "ഇരുകാലിനും മുടന്തു സംഭവിച്ചവരുമാണു്. മെഫീബോശെത്തു രണ്ടു കാലിനും മുടന്തുള്ളവനായിരുന്നു. എന്നിട്ടും, യോനാഥാന്റെ നിമിത്തമായി ദാവീദ് അവനെ അന്വേഷിച്ചു. അവൻ ദാവീദിന്റെ കരുണയ്ക്കു അർഹനായിരുന്നു. കാരണം അവൻ ദാവീദിന്റെ ശത്രുവംശജനായിരുന്നു. അവൻ പാതകിയായ, ശപിക്കപ്പെട്ട, ശൗലിന്റെ വംശത്തിൽപ്പെട്ടവനാണ്. ദൈവം തന്റെ പുത്രനായ യേശുമുഖാന്തിരമായി മനുഷ്യവംശത്തിന്റെ നേരെ അദ്ദേഹത്തിന്റെ അപാരമായ കൃപ കാണിച്ചു, മനുഷ്യരെ അന്വേഷിച്ചു. അന്വേഷിക്കുന്നു. ഇനിയും അന്വേഷിക്കും—കുറച്ചുകാലത്തേക്കുകൂടിമാത്രം. ദാവീദ് യോനാഥാന്റെ നിമിത്തമായി മെഫീബോശെത്തിനെ അന്വേഷിച്ചു.

മെഫീബോശെത്തു മണലാരണ്യത്തിൽനിന്നും വന്നു. ദൈവസന്നിധിയിൽനിന്നും പിന്മാറി ലൗകികസുഖങ്ങളുടെ പിന്നാലെ ഓടിപ്പോയ മനുഷ്യനെപ്പോലെ അവൻ മണലാരണ്യത്തിൽതന്നെ ജീവിതം തുടർന്നുവെങ്കിൽ കാട്ടുകുസുമംപോലെ നശിച്ചുപോയേനെ. അപ്പനെതിരായി വാളുയർത്തിക്കൊണ്ടുള്ള കോവർകഴുതപ്പുറം കയറി ഓടിപ്പോയ അബ്ശാലോമിന്റെ അന്ത്യം അവനും വരുമായിരുന്നു. അബ്ശാലോം സൌന്ദര്യത്തിനു ഒരു പര്യായമായിരുന്നു. ധൈര്യത്തിന്റെയും വീര്യത്തിന്റെയും സ്ഥിരോത്സാഹത്തിന്റെയും ആത്മസഖിയായിരുന്നു, സർവ്വോപരി യുവാക്കളുടെ അഭിമാനസ്തംഭമായിരുന്നു. അപ്പനെതിരായി ഹൃദയതന്ത്രികൾ മീട്ടിയ "വീണാനാദത്തിനു" വശഗനായി—വിജൃംഭിതനായി-അധികാരദുർമ്മോഹം പൂണ്ടു വനാന്തരത്തിൽക്കൂടെ ഓടിപ്പോയി. ശക്തിമാനായ അപ്പനെ അവനു യുദ്ധത്തിൽ തോൽപ്പിക്കുവാൻ കഴിഞ്ഞില്ല. അവനെ വഹിച്ച വേഗതയുള്ള കോവർകഴുത അപകടത്തിന്റെ മദ്ധ്യത്തിൽ അവനെ വിട്ടു ഓടിപ്പോയി. സ്നേഹപൂർവ്വം ശിശുവിനെപ്പോലെ അവൻ താലോലിച്ചു വളർത്തിയ തലമുടി അവന്റെ ശത്രുക്കളുടെ മുന്നണിയെന്നപോലെ ഉയർന്നുനിന്നു. അവ ഒരു കരുവേലവൃക്ഷത്തിൽ ചുറ്റി. അവന്റെ ആശ്രയമായ കോവർകഴുതയ്ക്കു അവനെ രക്ഷിക്കുവാൻ കഴിഞ്ഞില്ല. എത്ര ഭയാനകമായ ഒരു രംഗം. ഇഹലോകപരലോകങ്ങളുടെ മദ്ധ്യേ അവൻ കിടന്നു മരണവെപ്രാളം കാട്ടുന്നു. അവന്റെ വീര്യവും ശൗര്യവുംഎവിടെപ്പോയി? പിതൃസന്നിധിയിൽ അവ നിസ്തേജനങ്ങളായിത്തീർന്നു! അവൻ വധിക്കപ്പെട്ടു!! എത്ര ദാരുണമായ ഒരന്ത്യമാണ്, ആ രണവീരനു് അഭിമുഖീകരിക്കേണ്ടിവന്നതു്!!

എന്നാൽ മെഫീബോശെത്തു ദാവീദിന്റെ ഭൃത്യന്മാരുടെ പരിശ്രമഫലമായി തിരിച്ചുവന്നു. രാജകീയപദവിയിൽ, [illegible] സുന്ദരാന്തരീക്ഷത്തിൽ അവനു ജീവിക്കുന്നതിനുള്ള സൗഭാഗ്യം ലഭിച്ചു. "നീ എന്റെ മേശയിങ്കൽന സംഭക്ഷിച്ചുകൊള്ളുക. ദാവീദ് അവനു പദവിനൽകി. മെഫീബോശെത്തു മുടന്തുഭവിച്ച അവന്റെ കാലുകൾ മേശയുടെ അടിയിൽ മറച്ചുകൊണ്ടു, ഒരു രാജകുമാരന്റെ ഗൗരവത്തിൽ ദാവീദിനോടുകൂടെ, രാജകീയ മേശയിൽനിന്നും ഭക്ഷിച്ചു. "എന്റെ ശത്രുക്കൾ കാൺകെ നീ എനിക്കു വിരുന്നൊരുക്കുന്നു ........നന്മയും കരുണയും എന്റെ ആയുഷ്കാലമൊക്കെയും എന്നെ പിന്തുടരും; ഞാൻ യഹോവയുടെ ആലയത്തിൽ ദീർഘകാലം വസിക്കും."

ദൈവം നമ്മെ വീണ്ടെടുക്കുമ്പോൾ ദൈവികസാമ്രാജ്യത്തിലെ പൗരത്വം നൽകപ്പെടുമ്പോൾ, നമ്മുടെ പാപത്തിന്റെ കറകൾ ആ ക്രൂശിലെ രക്തത്താൽ കഴുകപ്പെടുമ്പോൾ—നമ്മുടെ വീഴ്ചയുടെ പാടുകൾ അവന്റെ രാജകീയ മേശയുടെ അടിയിൽ മറയ്ക്കപ്പെട്ടിരിക്കും. യേശുവിന്റെ കരുണയുടെ ശുഭ്രവസ്ത്രം നമ്മുടെ പാപത്തിന്റെ കറുത്തിരുണ്ട പാടുകളെ മറച്ചുകൊള്ളും.

"ഭയപ്പെടേണ്ട! നിന്റെ അപ്പനായ യോനാഥാന്റെ നിമിത്തം ഞാൻ നിന്നോടു ദയ കാണിച്ചു. നിന്റെ അപ്പനായ ശൗലിന്റെ നിലം ഒക്കെയും നിനക്കു മടക്കിത്തരുന്നു. നീയോ! നിത്യം എന്റെ മേശയിൽ ഭക്ഷണം കഴിച്ചുകൊള്ളണം.

(2. ശമുവേൽ 9: 7)

(ഇംഗ്ലീഷിൽനിന്നും സ്വതന്ത്രവിവർത്തനം.)



Printed and Published by N. M. Abraham B. A. at The Malayala Manoram Press Kottaya